# The Kerala Kaumudi

PUBLISHED EVERY SUNDAY

EDITOR-IN-CHIEF : C. V. KUNJURAMAN

*VOLUME 28. No. 7* | *TRIVANDRUM, FEBRUARY 14, 1937* | *PRICE ONE ANNA*






"Wherever in any country the whole people feel that the happiness of all is dependent upon the happiness of the weakest, there freedom exists" -*Booker T. Washington*

# ചിരിയും ചിന്തയും

നവവധുവിനോട്—

"ഭാര്യ അനുസരണശീലമുള്ളവളായിരിക്കണമെന്നു അദ്ദേഹത്തിനു നിർബ്ബന്ധമുണ്ടോ?"

"ഹേയ്, ഒരിക്കലുമില്ല. അദ്ദേഹം മുമ്പൊരു വിവാഹം കഴിച്ചയാളാണ്."

* * *

നാട്ടുംപുറത്തുകാരൻ—പിന്നേ, ഡാക്ടർ, മരുന്നൊന്നും കുത്തിവച്ചു നശിപ്പെട്ടത്തേണ്ട. കാച്ചു വേദന കൂട്ടമെന്നേയുള്ളു. പല്ലു് എടുത്തുകളഞ്ഞാൽ മതി.

ഡാക്ടർ—അതു കൊള്ളാം. പല്ലു കാണട്ടെ.

നാട്ടുംപുറം—പല്ലെന്റതല്ല; എന്റെ ഭാര്യയുടേതാണ്. അവളിതാ വരുന്നു.

* * *

മകൾ—അച്ഛാ, അദ്ദേഹത്തെ ഇനി ഇംഗ്ലണ്ടിലയച്ചു പഠിപ്പിക്കണമെന്നു പറയുന്നു.

അച്ഛൻ—പെണ്ണേ, നിനക്കു വെറുതെ ഇരിക്കാൻ വയ്യെ. അവൻ ഇംഗ്ലണ്ടിലും പോണ്ട ഒരു കുന്തത്തിലും പോണ്ട. വേണമെങ്കിൽ അവനോടു പറ പഠിച്ച ക്ലാസൊക്കെ ഒന്നുകൂടി പഠിക്കാൻ.

* * *

ക്ലാക്ക്—സാർ, എനിക്കു ഒരു വിവാഹത്തിൽ സംബന്ധിക്കേണ്ടിയിരിക്കുന്നതുകൊണ്ടു ഒരു വാരത്തെ അവധി വേണം.

മാനേജർ—ഒരാഴ്ച അവധി എടുക്കാൻ നിങ്ങൾ തമ്മിൽ അത്ര വലിയ അടുപ്പമോ!

ക്ലാക്ക്—സാർ, വിവാഹശേഷം അവൾ എന്റെ ഭാര്യയാകേണ്ടവളാണ്.

* * *

"അതി പ്രശസ്തനായ ഒരുവനായിട്ടാണ് അന്നു ഞാൻ ഉണ്ണുന്നതു്"

"പ്രശസ്തനാണെന്നു കണ്ടല്ല ഉണ്ണുന്നതെന്നു നിശ്ചയമുണ്ടോ?"

* * *

യാത്രക്കാരൻ—ആ അരച്ചക്രത്തിനു വേണ്ടി ഇനിയും നോക്കിനില്ക്കയാണോ? പോയതു പോയില്ലേ.

കുട്ടി—അല്ല; അതു് അണ്ണന്റെ കയ്യിൽ എപ്പോഴേ കിട്ടി.

യാത്രക്കാരൻ—നീ പിന്നെ എന്തു നോക്കി നില്ക്കുന്നു?

കുട്ടി—അണ്ണനെ കണ്ടില്ല.

* * *

വഴിയാത്രക്കാരൻ—നിനക്കു എത്രവയസ്സുണ്ടു്.

പിച്ചക്കാരൻബാലൻ—എനിക്കോ, ഏഴുവയസ്സ്.

യാത്രക്കാരൻ—(കൂട്ടുകാരനോടായിട്ടു്)

അതൊന്നുമല്ല. ഇവനു് അതിലും പ്രായംകൂടും. ഏഴുകൊല്ലംകൊണ്ടു് ഇത്ര വൃത്തികെട്ടവനാകാൻ സാധിക്കുമോ? നിങ്ങൾ എന്തു പറയുന്നു?

* * *

മിസിസ് ബ്രിഗ്സിന്റെ അമ്മ കൂടെക്കൂടെ മകളുടെ വീട്ടു് സന്ദർശിക്കാറുണ്ട്. ഒരു ദിവസം അവർ ചെന്നപ്പോൾ മകൾ കരയുകയായിരുന്നു. കാരണം ചോദിച്ചപ്പോൾ ഭർത്താവിനു അവളോടു അത്ര പ്രിയമല്ലെന്നു മനസ്സിലായി.

അമ്മ—അങ്ങനെ വരാൻ ഇടയില്ലല്ലൊ. അപ്പോൾ വേറെ സ്ത്രീകളാരോ ഉണ്ട്. എന്താ അങ്ങനെ വല്ലവരുമുള്ളതായറിയാമോ?

മകൾ—ഓഹോ, അറിയാം, നിങ്ങൾ തന്നെ.

* * *

"രാമചന്ദ്രൻഇയാൾക്കു യോജിച്ച ഒരു ഭർത്താവാണ്. വളരെ നല്ല സ്വഭാവമാണ്."

"അദ്ദേഹത്തെ അറിയാമോ? നിങ്ങൾ തമ്മിൽ എങ്ങനെ പരിചയം."

"ആറുമാസമായി ഞാൻ അദ്ദേഹത്തിന്റെ പക്കൽനിന്നല്ലേ പണം കടംവാങ്ങിക്കുന്നതു്. എന്നിട്ടു ഇപ്പോഴും അദ്ദേഹത്തിനു യാതൊരു മുഷിവുമില്ല.

* * *

അദ്ധ്യാപകൻ—ഇന്നു ഞാൻ കുടഎടുക്കാൻ മറന്നുപോയി.

വിദ്യാർത്ഥി—സാർ മറന്നുപോയെന്നെങ്ങനെ ഓർത്തു?

അദ്ധ്യാപകൻ—മഴതീന്നപ്പോൾ കുട മടക്കാനായി ഞാൻ കയ്യുയർത്തിയപ്പോഴല്ലേ അതു മനസ്സിലായതു്.

* * *

അവൻ—എന്റെ അപേക്ഷയെ തിരസ്ക്കരിക്കയാണെങ്കിൽ മേലാൽ ഞാൻ ആരെയും സ്നേഹിക്കാതെ കഴിക്കാൻ തന്നെ തീരുമാനിച്ചു.

അവൾ—അതുകൊള്ളാം. നിങ്ങളുടെ അപേക്ഷയെ ഞാൻ സ്വീകരിച്ചെന്നിരിക്കട്ടെ, എന്നാൽ നിങ്ങളെന്തു ചെയ്യാനാണ് ഭാവം.?

* * *

ഡാക്ടർ—(കണ്ണുപരിശോധിക്കാൻ വന്ന രോഗിയോടു) ആ കാണുന്ന ബോർഡിൽ എത്ര വരി വായിക്കാം?

രോഗി—ബോർഡ് എവിടെയിരിക്കുന്നു?

* * *

ഷേവുചെയ്യുന്നതിനിടയിൽ മുറിവു രണ്ടുതവണയായപ്പോൾ ബാർബറോടു—ഹേ, ഒരു ഗ്ലാസ് വെള്ളം തരണം.

ബാർബർ—എന്താ മുടിയോ മറോറാ വായിൽ പോയോ?

അയാൾ—ഇല്ല, എന്റെ കഴുത്തിനു വല്ല ചോർച്ചയും സംഭവിച്ചോ എന്നറിയാൻ.

* * *

എ—സ്നേഹിതാ ഞാൻ നിങ്ങളോടു സഹതപിക്കുന്നു.

ബി—എന്തിനു്?

എ—എന്റെ ഭാര്യ വിലകൂടിയ ഒരു പട്ടുസാരി വാങ്ങി.

ബി—അതിനെന്താണ്?

എ—അവൾ നിങ്ങളുടെ ഭാര്യയെ കാണാൻ വരുന്നുണ്ട്.

* * *

ഭർത്താവു്—പുരുഷന്മാർ പറയുന്നതിനൊക്കെ എതിരു പറയുക സ്ത്രീകളുടെ സ്വഭാവമാണ്.

ഭാര്യ—ആരു പറഞ്ഞു? ഒരിക്കലുമല്ല.

* * *

"കൊള്ളാം. നിങ്ങളുടെ കണ്ണുകലങ്ങി മുഖം വല്ലാതെ വീത്തു ചുവന്നിരിക്കുന്നല്ലൊ"

"നിങ്ങൾ ഓക്കുന്നോ ആ സുന്ദരിയായ യുവതിയേ. അവളുടെ ഭർത്താവു് തൃശ്ശൂർ പോയന്നല്ലേ പറഞ്ഞതു്."

"അതേ, അതിനെന്താണ്"

"ആ ദുഷ്ടൻ, ആ രാക്ഷസൻ പോയിരുന്നില്ല."

* * *

അയ്യോ, കുഞ്ഞു എന്റെ കവിതകളെല്ലാംകൂടി വാരി തീയിൽ ഇട്ടുകളഞ്ഞെന്നു തോന്നുന്നു.

ഛേ! അവനു വായിക്കാൻ അറിഞ്ഞുകൂടല്ലൊ.

—o—

# കേരളകൗമുദി

പുസ്തകം 28 | 1937 ഫെബ്രുവരി 14 | തിരുവനന്തപുരം | 1112 കുംഭം 3 | ലക്കം 7


## സംയുക്തസമുദായങ്ങളോട്

സീ. വി. കുഞ്ഞുരാമൻ

ബ്രിട്ടീഷ് ഇൻഡ്യയിൽ ഇപ്പോൾ നടന്നുകൊണ്ടിരിക്കുന്ന തിരഞ്ഞെടുപ്പു ബഹളം തിരുവിതാംകൂർകാരും അറിഞ്ഞുകൊണ്ടിരിക്കയാണല്ലോ. ഇവിടെയും താമസിയാതെ ഒരു തിരഞ്ഞെടുപ്പു ബഹളം ഉണ്ടാകാതെയിരിക്കയില്ല. ബ്രിട്ടീഷ് ഇൻഡ്യയിലെപോലെ ആയിരിക്കയില്ല ഇവിടത്തെ ബഹളം. അവിടെ അനേകം രാഷ്ട്രീയകക്ഷികളും വർഗ്ഗീയകക്ഷികളും ഉണ്ട്. അവിടത്തെ വർഗ്ഗീയകക്ഷികൾക്കുതന്നെ രാഷ്ട്രീയമായ ഒരു കാര്യപരിപാടി ഉണ്ടായിരിക്കും. തിരുവിതാംകൂറിൽ ഇതുവരെകഴിഞ്ഞ തിരഞ്ഞെടുപ്പുകളിൽ വർഗ്ഗീയബുദ്ധിപ്രകടമായിരുന്നു എങ്കിലും അതു്, വർഗ്ഗീയമായിട്ടെങ്കിലും, ഒരു കാര്യപരിപാടിയെ മുൻനിറുത്തിക്കൊണ്ടായിരുന്നില്ല. ഓരോ നിയോജകമണ്ഡലത്തിലും ഏതാനും സ്ഥാനാർത്ഥികൾ, വിശേഷിച്ചു കാര്യപരിപാടിയൊന്നും കൂടാതെയും, താനെന്തിനു നിയമസഭയിൽ പോകുന്നു എന്നു പ്രസ്താവിക്കാതെയും, കയറിനില്ക്കും. വോട്ടർമാരാകട്ടെ, സ്ഥാനാർത്ഥികളുടെ യോഗ്യതായോഗ്യതകളെക്കുറിച്ചു് വിശേഷിച്ചു യാതൊരു ആലോചനയും കൂടാതെ, തങ്ങളുടെ ജാതിക്കാരിൽപെട്ട ആളിനു വോട്ടുചെയ്യും. ഒരു ജാതിയിൽതന്നെ ഒന്നിലധികംപേർ ഒരു നിയോജകമണ്ഡലത്തിൽ സ്ഥാനാർത്ഥിയായി നില്ക്കുന്നുണ്ടെങ്കിൽ അവരിൽ ആരാണു യോഗ്യനെന്നു നോക്കുന്നതിനേക്കാൾ തന്റെ ബന്ധുവർഗ്ഗത്തിൽ പെട്ട ആൾ ആരെന്നു നോക്കിയായിരിക്കും വോട്ടുചെയ്യുന്നതു്. ഒരുപക്ഷേ ഡെമോക്രസിയുടെ പ്രാരംഭദശ എല്ലാ രാജ്യത്തും ഇങ്ങനെയൊക്കെതന്നെ ആയിരുന്നിരിക്കാം. ഇതിനൊരു മാററം കണ്ടതു് കഴിഞ്ഞ തെരഞ്ഞെടുപ്പു് കാലത്തായിരുന്നു.

പരിഷ്കരിച്ച നിയമസഭയിൽ മെമ്പർമാരുടെ സംഖ്യ വളരെ വർദ്ധിച്ചു എങ്കിലും അതുകൊണ്ടുപോലും മുൻപു് തിരഞ്ഞെടുപ്പുകളിൽ ജയം നേടുവാൻ കഴിവില്ലാതിരുന്നവരോ, പ്രയാസം നേരിട്ടിരുന്നവരോ ആയ സമുദായക്കാർക്കു് പ്രയോജനമൊന്നും ഉണ്ടാകയില്ലെന്നു കാണുകയാൽ അങ്ങനെയുള്ള സങ്കടം അനുഭവിച്ചിരുന്ന മൂന്നു സമുദായക്കാർ നിയമസഭയോടു നിവർത്തനം അനുഷ്ഠിച്ചു. ഈ നിവർത്തനപ്രക്ഷോഭണം അഭൂതപൂർവ്വമായ ഒരു രാഷ്ട്രീയപ്രബുദ്ധത ജനസമുദായത്തിൽ പൊതുവെ ഉളവാക്കുവാൻ പര്യാപ്തമായി തീർന്നിട്ടുണ്ടെന്നു നിവർത്തനവിരോധികൾ പോലും സമ്മതിക്കുന്നതാണു്.

“കൂററുകാരെയൊരുമിപ്പിപ്പൂ കുടുംബാധികൾ” എന്നുള്ള തത്വമനുസരിച്ചാണു നിവർത്തനമനുഷ്ഠിച്ച ക്രൈസ്തവ ഈഴവ മുസ്ലീം സമുദായങ്ങൾ ഒരുമിച്ചതു്. ഈ ഒരുമിപ്പു് ഇന്നും നിലനിന്നുവരുന്നുണ്ടെങ്കിലും ആ നിലനില്പു് നാമമാത്രമാണോ, അതല്ല രാഷ്ട്രീയമായ ഒരു കാര്യസിദ്ധിക്കു വേണ്ടിയുള്ള യഥാർത്ഥമായ ഒരുമിപ്പുതന്നെയോ എന്നു പ്രത്യക്ഷപ്പെടുന്നതു് അടുത്ത തിരഞ്ഞെടുപ്പു് ഫലം പുറത്താകുമ്പോൾ മാത്രമാകുന്നു. ഈ മൂന്നു സമുദായക്കാരും രാഷ്ട്രീയബോധമുള്ളവരെന്നും, രാഷ്ട്രീയമായ ഒരു കാര്യപരിപാടിയോടുകൂടി തിരഞ്ഞെടുപ്പിൽ പ്രവർത്തിക്കുവാൻ ഒരുങ്ങിയവരെന്നും കാണിക്കുന്ന പാർലമെൻററിബോർഡുകൾ പ്രത്യേകം പ്രത്യേകമായും സംയുക്തമായും രൂപവല്ക്കരിച്ചിട്ടുണ്ടു്. കത്തോലിക്കാ കാൺഗ്രസ്, ക്രൈസ്തവസേവകസമിതി, ലാററിൻ കത്തോലിക്ക് മഹാജനസഭ, എസ്. എൻ. ഡി. പി. യോഗം, മുസ്ലീംലീഗു് ഇങ്ങനെ ജായിൻറു പൊളിററിക്കൽ കാൺഗ്രസ്സിന്റെ അഞ്ചു ഘടകങ്ങൾ ഉള്ളവ അഞ്ചും, അഞ്ചു പാർലമെൻററിബോർഡുകൾ രൂപവല്ക്കരിച്ചിട്ടുണ്ടു്. ഓരോ ഘടകവും അതതു് സമുദായത്തിൽനിന്നു തിരഞ്ഞെടുപ്പിനു നില്ക്കേണ്ട സ്ഥാനാർത്ഥികൾ ആരെല്ലാമെന്നു ഇതിനകം തീരുമാനിച്ചിട്ടില്ലെങ്കിൽ, നാലഞ്ചു ദിവസത്തിനകം തീരുമാനിക്കുന്നതാണു്. ഓരോ ഘടകവും അതതു് ഘടകത്തിൽ പെട്ട സമുദായത്തിനുവേണ്ടി ഇതിനു മുമ്പുതന്നെ നിസ്സ്വാർത്ഥസേവനം നടത്തിയിട്ടുള്ളവർ ആരെന്നും, മേലാൽ നടത്തുവാൻ സന്നദ്ധതയും കഴിവും ഉള്ളവർ ആരെന്നും നോക്കിയായിരിക്കും സ്ഥാനാർത്ഥികളെ നിറുത്തുന്നതു എന്നുള്ളതിനു സംശയമില്ല. ഓരോ ഘടകവും തയ്യാറാക്കിയിട്ടുള്ള സ്ഥാനാർത്ഥികളുടെ ലിസ്ററു അവർതങ്ങൾക്കും പ്രയോജനമുള്ളവർ തന്നെയോ എന്നു അറിവാൻ വേണ്ടി പരിശോധിച്ചു നോക്കുവാനുള്ള അവകാശം സംയുക്തത്തിൽപെട്ട മററു ഘടകങ്ങൾക്കും അനിഷേധ്യമായിട്ടുള്ളതാണു്. അങ്ങനെ ഒരു അവകാശം മററു ഘടകങ്ങൾക്കില്ലെന്നു വന്നാൽ സംയുക്തത്തിനു് ആ പേരു യുക്തമായിരിക്കയില്ലതന്നെ. ഈ പരിശോധന മകരമാസം ഇരുപത്തെട്ടാംതീയതി കഴിയുന്നതും, അന്നുതന്നെയോ പിറേറദിവസമോ ക്രൈസ്തവ ഈഴവമുസ്ലീം സംയുക്തരാഷ്ട്രീയ കാൺഗ്രസിന്റെ സ്ഥാനാർത്ഥികൾ ആരെല്ലാമെന്നു പ്രഖ്യാപനംചെയ്യുന്നതുമാണു്.

കാൺഗ്രസിന്റെ സ്ഥാനാർത്ഥികൾക്കു കാൺഗ്രസിൽ ചേർന്നവരും ചേരാത്തവരും കാൺഗ്രസിനോടു ശാശ്വതവൈരം വച്ചുകൊണ്ടിരിക്കുന്നവരുമായ സമുദായങ്ങളിൽനിന്നു എതിർപ്പു ഉണ്ടാകുമെന്നുള്ളതിനു സംശയമില്ല. കാൺ

---

* ഈ ലേഖനം കഴിഞ്ഞയാഴ്ച മനോരമയ്ക്കു് എഴുതിയതാണു്.

ഗ്രസിൽപെട്ടി സമുദായങ്ങളിൽനിന്നു എതിർപ്പുണ്ടാകുന്നതു വ്യസനകരവും; മററു സമുദായങ്ങളിൽനിന്നുണ്ടാകുന്ന എതിർപ്പു അവർ വൈരികളായിരുന്നാൽപോലും കായികാഭ്യാസവിനോദങ്ങളിൽ ഏർപ്പെടുന്ന മത്സരകക്ഷികളുടെമനോഭാവത്തോടുകൂടി (Sportsman-like spirit) കാൺഗ്രസ്സു സ്വാഗതം ചെയ്യേണ്ടതുമാണ്. തിരഞ്ഞെടുപ്പുമത്സരങ്ങളിൽ പ്രത്യക്ഷപ്പെടുന്ന വാശിയും വഴക്കും മത്സരാവസാനത്തിൽ മറന്നുകളവാൻ പ്രയാസമില്ലാത്തതരത്തിൽപെട്ടവ ആയിരിക്കുവാൻ കരുതൽ കാൺഗ്രസ് നേതാക്കന്മാർ ബുദ്ധിപൂർവ്വമായി ആലോചിച്ചു ഒരു തിരഞ്ഞെടുപ്പുപ്രചരണവേല അവശ്യം നടത്തേണ്ടതാണെന്നു എനിക്കു തോന്നുന്നു.

ഈഴവസമുദായത്തിൽപെട്ടപലസ്ഥാനാർത്ഥികളും അടുത്ത തിരഞ്ഞെടുപ്പിൽ വിജയംകിട്ടാൻ സഹായിക്കണമെന്നു എന്നോടു അപേക്ഷിച്ചിട്ടുണ്ട്. ഒരു പത്രത്തിന്റെ ആധിപത്യം കൈയ്യിലിരിക്കുന്ന ആൾ എസ്. എൻ. ഡി. പി. യോഗത്തിന്റെ ഭാഷയിൽ "പൊതുവാൾ" (പൊതുവിലുള്ള ആൾ) ആയിരിക്കുന്നതുകൊണ്ടു ഞാൻ സമുദായത്തിന്റെ പൊതുസ്ഥാപനമായ എസ്. എൻ. ഡി. പി. യോഗത്തെ സഹായിക്കുകയല്ലാതെ, സമുദായത്തിൽപെട്ട ഒരു വ്യക്തിയേയും മറെറാരു സമുദായ വ്യക്തിക്കെതിരായി സഹായിക്കയില്ലെന്നു എല്ലാവരോടും ഞാൻ മറുപടിപറഞ്ഞിട്ടുണ്ട്.

ഈഴവസമുദായത്തിലെ എല്ലാ വോട്ടർമാരും എന്നെപ്പോലെ തന്നെ "പൊതുവാൾ" മാരായിരുന്നാൽ കൊള്ളാമെന്നാണു അടുത്തുവരുന്ന തിരഞ്ഞെടുപ്പിനെ സംബന്ധിച്ചു എനിക്കുള്ള വലിയ മോഹം. ഈഴവസമുദായത്തിനു അസംബ്ളിയിൽ എട്ടുമെമ്പർമാരെ റിസർവ്വ് ചെയ്തുകിട്ടിയിട്ടുണ്ട്. എന്നാൽ എട്ടു പേരേ അസംബ്ളിയിലേക്കു പോകാവൂ എന്നില്ല. അസംബ്ളിയിൽ എത്ര മെമ്പർമാർ ഈഴവർക്കുണ്ടായിരിക്കുമോ അത്രയും മെമ്പർമാർ ഈഴവസമുദായത്തിന്റെ "പൊതുവാൾ"മാർ തന്നെയല്ലേ? ഏതർത്ഥത്തിലും അവർ "പൊതുവാൾ" മാരാണ്. സമുദായത്തിന്റെ പൊതുവായ പ്രാതിനിധ്യം അവർ വഹിക്കുന്നതുകൊണ്ടു അവർ സമുദായത്തിന്റെ "പൊതുവാൾ"മാരാണെന്നുള്ളതിനു തർക്കമില്ല. രാഷ്ട്രത്തിന്റെ പൊതുവായുള്ള പ്രാതിനിധ്യം അവർക്കുള്ളതുകൊണ്ടു അവർ രാഷ്ട്രത്തിന്റേയും പൊതുവാൾമാരാണ്. സംയുക്തരാഷ്ട്രീയകാൺഗ്രസിന്റെ പൊതുവായ താല്പര്യം നിർവഹിക്കുവാനുള്ള ചുമതലയും അവർക്കുള്ളതുകൊണ്ടു അവർ സംയുക്തകാൺഗ്രസ്സിന്റേയും "പൊതുവാൾ"മാർ തന്നെയാണ്. ഈഴവസമുദായ താല്പര്യങ്ങൾക്കോ, രാഷ്ട്രീയതാല്പര്യങ്ങൾക്കോ കാൺഗ്രസ് താല്പര്യങ്ങൾക്കോ നീതിവിരുദ്ധമായി എതിർത്തുനില്ക്കുന്നവരോടു നിയമസഭയിൽ പൊരുതിനിന്നു ഈ മൂന്നു താല്പര്യങ്ങളേയും സംരക്ഷിക്കുവാനുള്ള "പൊതു-വാൾ" ധരിച്ചിരിക്കുന്നവരും "പൊതുവാള"ന്മാർ തന്നല്ലോ.



പത്തുകോടിരൂപാ ധർമ്മംചെയ്ത നഫീൽഡ്പ്രഭു

ഇങ്ങനെയുള്ള പൊതുവാളന്മാരെ തന്നെയാണ് ക്രൈസ്തവ—ഈഴവ—മുസ്ലീം സമുദായങ്ങൾക്കുവേണ്ടതെങ്കിൽ അവരിൽപെട്ട ഓരോഘടകത്തിന്റെയും ആളെത്രയെന്നു നോക്കിയിട്ടു ആവശ്യമേയില്ല. എട്ടുസീറേറ അസംബ്ളിയിൽ ഈഴവർക്കുണ്ടായിരിക്കയുള്ളു എന്നു എന്തിനു വിചാരിക്കുന്നു? സംയുക്ത കാൺഗ്രസ് മെമ്പർമാരെല്ലാവരും ഈഴവസമുദായത്തിന്റേയും മെമ്പർമാർ തന്നെയാണ്. അതുപോലെതന്നെ ഈഴവസമുദായത്തിന്റെ എട്ടു മെമ്പർമാർ ക്രൈസ്തവ—മുസ്ലീം സമുദായങ്ങളുടേയും മെമ്പർമാർതന്നെയാണ്. സംയുക്ത സമുദായങ്ങളിലെ മെമ്പർമാരെല്ലാവരും ഒരേഒരു സമുദായത്തിൽപെട്ട ഏകോദരസഹോദരന്മാരെ പോലെയാണു നിയമസഭയിൽ പ്രവർത്തിക്കേണ്ടതു്. അങ്ങനെ അവർ നിയമസഭയിൽ പ്രവർത്തിക്കണമെങ്കിൽ, ഈ മൂന്നു സമുദായങ്ങളും ഏകോദരസഹോദരന്മാരെ പോലെ യോജിച്ചുനിന്നു അവരെ തിരഞ്ഞെടുത്തയയ്ക്കണം. അങ്ങനെയൊരു തിരഞ്ഞെടുപ്പു നടക്കണമെങ്കിൽ ഈ മൂന്നു സമുദായത്തിലുംപെട്ട വോട്ടർമാർ തന്നെ "പൊതു-വാള"ന്മാരായി തിരഞ്ഞെടുപ്പു സമരാങ്കണത്തിൽ ഇറങ്ങണം. ഇറങ്ങിനിന്നു വാളൊന്നു ഇളക്കി

യാൽമതി കാൺഗ്രസിന്റെ വിജയപതാക ഉയൎന്നുകഴിഞ്ഞു. ഒരുകാശിന്റെ ചിലവില്ല; ഒരു മത്സരമില്ല. മൂന്നു സമുദായത്തിലെയും സ്ഥാനാൎത്ഥികൾ നോമിനേഷൻ പേപ്പർകൊടുത്താൽമതി. അവരുടെ പിന്നിൽ നില്ക്കുന്ന വൻപട കണ്ടമ്പരന്നു് എതിർ സ്ഥാനാൎത്ഥിയായി വന്നു മത്സരിച്ചു ഒടുവിൽ തോററാലും ജയിച്ചാലും ഇൻസോൾവൻറാകുവാൻ മറെറാരാൾക്കു ധൈൎയ്യം ഉണ്ടാവുകയില്ല. ക്രൈസ്തവ—ഈഴവ—മുസ്ലീം സമുദായങ്ങളിലെ വോട്ടർമാർ തങ്ങൾക്കുവേണ്ടിയോ, തങ്ങളുടെ സമുദായത്തിനുവേണ്ടിയോ, തങ്ങളുടെ സമുദായത്തിനു അഭിമാനം നേടികൊടുത്ത കാൺഗ്രസിനുവേണ്ടിയോ, നാളതുവരെ അവശത അനുഭവിച്ചുവരുന്ന ക്രൂറവകാരുടെ കുടുംബാധിയിൽ സഹായിക്കുവാൻവേണ്ടിയോ, ഇങ്ങനെയൊരു തിരഞ്ഞെടുപ്പു നടന്നുകാണുവാൻ മനസ്സുവച്ചു ഉത്സാഹിക്കുമോ എന്നു കണ്ടറിയണം.

കാൺഗ്രസിൽനിന്നു നിറുത്തുന്ന സ്ഥാനാൎത്ഥികൾക്കു ഒരു നിയോജകമണ്ഡലത്തിലും എതിരില്ലാതെവന്നേക്കാം എന്നു വിശ്വസിക്കാവുന്ന പാഠമല്ല, പല പൂൎവ്വാനുഭവങ്ങളിൽനിന്നു ഞാൻ പഠിച്ചിട്ടുള്ളതു്. ഏതാനും നിയോജകമണ്ഡലങ്ങളിൽ എതിരുണ്ടാകുമെന്നു തീൎച്ചതന്നെ. ഈ എതിരു് കാൺഗ്രസിൽ പെട്ട സമുദായത്തിൽനിന്നുതന്നെ ഉണ്ടാകുമെങ്കിൽ മാത്രമേ വൈഷമ്യങ്ങൾ നേരിടുകയുള്ളു. അതുണ്ടാവാതിരിക്കാനാണു ഈ മൂന്നുസമുദായങ്ങളും മുഖ്യമായി ശ്രമിക്കേണ്ടതു്. കാൺഗ്രസിൽ ഇപ്പോൾ ക്രൈസ്തവ—ഈഴവ—മുസ്ലീം എന്ന മൂന്നു സമുദായങ്ങളുമേ ഉള്ളു എങ്കിലും കാൺഗ്രസിന്റെ കാൎയ്യപരിപാടി അംഗീകരിക്കുന്ന അന്യസമുദായസ്ഥാനാൎത്ഥികളേയും സഹായിക്കുവാൻ കാൺഗ്രസു സന്നദ്ധമാണു്. കാൺഗ്രസിന്റെസ്ഥാനാൎത്ഥികൾക്കു എതിരില്ലാത്ത നിയോജകമണ്ഡലങ്ങളിൽ ഈ സഹായത്തിനു വലിയ ഫലം ഉണ്ടാകുമെന്നു തീൎച്ചയാണല്ലോ. സമുദായസ്പൎദ്ധയെ ഇല്ലാതാക്കി സാമുദായികനീതി നടപ്പിൽ വരുത്തണം എന്നുള്ളതാണു് കാൺഗ്രസിന്റെ പരമോദ്ദേശ്യം. കാൺഗ്രസിന്റെ സ്ഥാനാൎത്ഥികൾക്കു എതിരില്ലാതെവരുന്നപക്ഷം ഈ ഉദ്ദേശ്യം അനായാസേന ഫലിപ്പിക്കാമെന്നു ആലോചനാബുദ്ധിയുള്ള ഏവൎക്കും മനസ്സിലാക്കാവുന്നതാണു്.

—:—

# ദശരഥന്റെ മരണവും ഭരതന്റെ പ്രത്യാഗമനവും

iv

(ഐ. സി. ചാക്കോ)

ഇതെല്ലാം നടക്കുന്നതു രാത്രിയിലാണു്. ഭരതൻ തിരിച്ചെത്തിയെന്നറിഞ്ഞു മന്ത്രിമാർ കൊട്ടാരത്തിൽ വന്നെത്തിയിരുന്നു; അല്ലെങ്കിൽ, കാലഗൌരവംനിമിത്തം അവർ രാവും പകലുമില്ലാതെ കൊട്ടാരത്തിൽതന്നെ താമസിക്കയായിരുന്നു. ഭരതൻ വളരെനേരം ഇങ്ങനെ കിടന്നു വിലപിച്ചതിന്റെ ശേഷം അവിടെനിന്നും എഴുന്നേററു് മന്ത്രിസദസ്സിലേക്കു് ഓടിച്ചെന്നു. ശ്രീരാമന്റെ പ്രവ്രാജനത്തിലും തന്മൂലം ശോകാൎത്തനായി ദശരഥൻ മരിച്ചതിലും തനിക്കു യാതൊരു പങ്കുമില്ലെന്നു പലപല തെളിവുകളും യുക്തികളും കൊണ്ടു ഭരതൻ മന്ത്രിമാരെ മനസ്സിലാക്കുന്നു.

"സോമാത്യമദ്ധ്യേ ഭരതോ
ജനനീമഭ്യ കൽസയൽ
രാജ്യം ന കാമയേജാതു
മന്ത്രയേ നാപിമാതരം"

മന്ത്രിമാരുടെ മദ്ധ്യത്തിൽ നിന്നുകൊണ്ടു ഭരതൻ തന്റെ അമ്മയുടെ നടപടികളെ ആക്ഷേപിച്ചുകൊണ്ടു് താനൊരിക്കലും രാജ്യം കാംക്ഷിക്കുന്നില്ലെന്നും ഈ കാൎയ്യത്തിൽ താൻ തന്റെ അമ്മയോടു് ആലോചിക്കയില്ലെന്നും പ്രസ്താവിച്ചു.

ഭരതൻ മന്ത്രിസദസ്സിൽ നിന്നു നിലവിളിച്ചുകൊണ്ടു് ഉച്ചത്തിലാണു സംസാരിക്കുന്നതു്. ഭൎത്തൃനാശത്താലും പുത്രവിയോഗത്താലും തുല്യദുഃഖിതകളായിരുന്ന കൌസല്യയും സുമിത്രയും നിരാഹീനകളായി അന്യോന്യം ആശ്വസിപ്പിച്ചുകൊണ്ടിരിക്കയാണു്. മന്ത്രിസദസ്സിൽനിന്നു പുറപ്പെടുന്ന വിവാദഘോഷം കേട്ടപ്പോൾ ഭരതൻ തിരിച്ചെത്തിയിരിക്കുന്നുവെന്നു കൌസല്യയ്ക്കു മനസ്സിലായി. കൌസല്യ പറയുന്നു:—

"ആഗതഃ ക്രൂരകാര്യായാഃ
കൈകേയ്യാ ഭരതഃ സുതഃ
തമഹം ദ്രഷ്ടുമിച്ഛാമി
ഭരതം ദീർഘദർശിനം"

ക്രൂരകാര്യങ്ങൾ ചെയ്യുന്ന കൈകേയിയുടെ മകൻ ഭരതൻ വന്നിരിക്കുന്നു; ദീർഘദർശിയായ ഭരതനെ കാണ്മാൻ ഞാൻ ആഗ്രഹിക്കുന്നു. (കൌസല്യ ഭരതനെ "ദീർഘദർശി"യെന്നു വിളിക്കുന്നതു ആ വാക്കിന്റെ സാധാരണാർത്ഥത്തിലോ വിപരീതാർത്ഥത്തിലോ എന്നു നിർണ്ണയിക്കാൻ കുറെ പ്രയാസമുണ്ട്. കൌസല്യ ഭരതനെ കാണുമ്പോൾ പറയുന്ന ചില വാക്കുകളിൽനിന്നു ഭരതനും അപരാധിയാണെന്നു കൌസല്യയ്ക്കു ധാരണയുണ്ടായിരുന്നുവെന്നു നമുക്കു തോന്നിപ്പോകുന്നു.)

ഇങ്ങനെ പറഞ്ഞുകൊണ്ടു കൌസല്യ മന്ത്രിസദസ്സിലേക്കു പുറപ്പെട്ടു. ആ സമയത്തു തന്നെ കൌസല്യയെ കാണുന്നതിനായി ശത്രുഘ്നനോടുകൂടെ ഭരതനും സദസ്സിൽനിന്നു പുറപ്പെട്ടു. മദ്ധ്യേമാർഗ്ഗം ഇവർ തമ്മിൽ കണ്ടുമുട്ടി. ഭരതനും ശത്രുഘ്നനും കരഞ്ഞുകൊണ്ടു കൌസല്യയെ കെട്ടിപ്പിടിച്ചു. കൌസല്യയും കരഞ്ഞുതുടങ്ങി.

കൌസല്യ ആദ്യം പറയുന്ന വാക്ക് നിരപരാധിയായ ഭരതനു മർമ്മഭേദകമായിരുന്നിരിക്കണം:-

"ഇദം തേ രാജ്യകാമസ്യ
രാജ്യം പ്രാപ്തമകണ്ടകം
സംപ്രാപ്തം ബത കൈകേയ്യാ
ശീഘ്രം ക്രൂരേണ കർമ്മണാ"

രാജ്യംകൊതിയനായ നിനക്കു ഒരുപദ്രവവുംകൂടാതെ ഈ രാജ്യം കിട്ടിയിരിക്കുന്നു; കൈകേയിയുടെ ക്രൂരമായ പ്രവൃത്തികൊണ്ട് വേഗം കിട്ടിയിരിക്കുന്നു.

പാവം ഭരതൻ! ഭരതനാണോ രാജ്യംകൊതിയൻ! മാതൃഹത്യ ഭയന്നു മാത്രം കൈകേയിയെ കൊല്ലാതിരിക്കുന്ന ഭരതൻ! തന്റെ അമ്മയെ ഇത്രനേരം ഭർത്സിച്ചതും മന്ത്രിസഭയിൽ ഇത്രനേരം വിവാദം നടത്തിയതും രാജ്യം കിട്ടാനാണോ! ഭരതൻ പ്രകൃത്യാ സാധുവാണെന്നു കൌസല്യയ്ക്കുമറിയാം. അനർത്ഥങ്ങളുണ്ടാകുമ്പോൾ മനുഷ്യർക്കുണ്ടാകാറുള്ള ശങ്കകൊണ്ടു കൌസല്യ ഇങ്ങനെ പറഞ്ഞുപോയതാണ്.

ദശരഥനേയും രാമനേയും അനുസ്മരിച്ചുകൊണ്ടു കൌസല്യ വളരെ വിലപി



[ഫ്രിൻലിത്ത്ഗൊപ്രഭു ഇൻഡ്യാവൈസ്രായി]

ച്ചു. നിർമ്മല മാനസനായ ഭരതൻ ഇതെല്ലാം കേട്ടു ശോകാക്രാന്തനായി നിലത്തുവീണ് കൌസല്യയുടെ കാലിൽപിടിച്ചു. ഇങ്ങനെ കിടന്നുകൊണ്ട് ശ്രീരാമനെ നാടുകടത്തുന്നതിൽ ആർക്കെല്ലാം പങ്കുണ്ടോ അവരെയെല്ലാം അതിഘോരമായി ശപിക്കുവാൻ തുടങ്ങി.

ശാപവർഷം തുടങ്ങുന്നതിനു മുൻപായി ഭരതൻ കൌസല്യയോടു ചോദിക്കുന്നു:-

"ആര്യേ, കസ്മാദജാനന്തം
ഗർഹസേ മാമ കൽമഷം?
വിപുലാം ച മമ പ്രീതിം
സ്ഥിതാം ജാനാസി രാഘവേ."

ഒന്നുമറിഞ്ഞിട്ടില്ലാത്ത നിരപരാധിയായ എന്നെ എന്തിനിങ്ങനെ കുറപ്പെടുത്തുന്നു? രാമനിൽ എനിക്ക് വിപുലമായ സ്നേഹമുണ്ടെന്നറിയാമല്ലോ.

ഭരതൻ മുപ്പത്തിയെട്ടു ശ്ലോകങ്ങളിലായി മുപ്പത്തിയെട്ടു ശാപങ്ങൾ ശപിക്കുന്നു. അവയിൽ ഒന്നോ രണ്ടോ മാത്രം മാതൃകയായി ഇവിടെ ഉദ്ധരിച്ചാൽ മതിയാകും.

"കപാലപാണിഃ പൃഥിവീം
അടതാം ചീരസംവൃതഃ
ഭിക്ഷമാണോ യഥോന്മത്തോ
യസ്യാര്യ്യോ-ന്മതേ ഗതഃ"

യാവനൊരുത്തൻെറ അനുമതത്തിൽ (ആഗ്രഹപ്രകാരം) ആര്യ്യൻ (രാമൻ) (കാട്ടിൽ) പോയി, അവൻ കപാലവും ചീരവും ധരിച്ചു ഭിക്ഷയാചിച്ചു ഭ്രാന്തുപിടിച്ചവനെപ്പോലെ ഭൂമിയിൽ ചുററി നടക്കട്ടെ.

"അപ്രാപ്യ സദൃശാൻ ദാരാൻ
അനപത്യഃ പ്രമീയതാം
അനവാപ്യ ക്രിയാം ധർമ്മ്യാം
യസ്യാര്യ്യോ-ന്മതേ ഗതഃ"

ആരുടെ ആഗ്രഹപ്രകാരം രാമൻ കാട്ടിൽ പോയോ അവൻ സദൃശിയായ ഭാര്യ്യയെ ലഭിക്കാതെ, മക്കളില്ലാതെ, ശേഷക്രിയകൾ അനുഭവിക്കാതെ ചത്തു പോകട്ടെ.

"മാത്മന: സന്തതിം ദ്രാക്ഷീത്
സ്വേഷുദാരേഷു ദുഃഖിതഃ
ആയുസ്സമഗ്ര മപ്രാപ്യ
യസ്യാര്യ്യോ-ന്മതേഗതഃ"

ആര്യ്യനേ കാട്ടിൽ അയക്കുന്നതിന് ആഗ്രഹിച്ചവൻ ദുഃഖിതനായിട്ട് ആയുസ്സുമുഴവൻ ലഭിക്കാതെ തൻെറ സ്വന്തഭാര്യ്യയിൽ തൻെറ സന്തതിയെ കാണാതെയിരിക്കട്ടെ.

ഭരതൻ ഏവം വിധങ്ങളായ വളരെ ശാപങ്ങൾ ശപിച്ചു. ബാലനായ ഭരതൻ ഇത്ര ദാരുണങ്ങളായ ശാപങ്ങൾ ശപിക്കുന്നതുകേട്ടു കൌസല്യ ദുഃഖാർത്തയായി. എന്നിട്ട് ഇങ്ങനെ പറഞ്ഞു:-

"മമദുഃഖമിദം പുത്ര,
ഭൂയഃ സമുപജായതേ
ശപഥൈഃ ശപമാനോഹി
പ്രാണാനുപരുണത്സിമേ"

മകനേ, എനിക്ക് വീണ്ടും ദുഃഖം ഉണ്ടാകുന്നു. ഇങ്ങനെയുള്ള ശാപങ്ങൾ ശപിക്കുന്നതുനിമിത്തം നീ എൻെറ പ്രാണങ്ങളെ ഉപരോധിക്കുന്നു.

"ദിഷ്ട്യാന ചലിതോധർമ്മാ-
ദാത്മാതേ സഹലക്ഷണഃ
വൽസ, സത്യപ്രതിജ്ഞോഹി
സതാം ലോകാന വാപ്സ്യസി".

ഉത്തമലക്ഷണങ്ങളോടു കൂടിയിരിക്കുന്ന നിൻെറ ആത്മാവ് ഭാഗ്യവശാൽ ധർമ്മത്തിൽനിന്ന് ചലിച്ചിട്ടില്ല. വത്സാ, സത്യപ്രതിജ്ഞനായിരിക്കുന്ന നീ സത്തുക്കളുടെ ലോകങ്ങളെ പ്രാപിക്കും.

എന്നിങ്ങനെ പറഞ്ഞുംകൊണ്ട് ഭ്രാതൃവത്സലനായ ഭരതനെ തൻെറ മടിയിൽ ഇരുത്തിക്കൊണ്ട് കെട്ടിപ്പിടിച്ച്


[എം. എ. ജിന്ന]

വളരെനേരം കരഞ്ഞു. ഇങ്ങനെ ആ രാത്രി കഴിഞ്ഞു.

പ്രഭാതത്തിൽ കൌസല്യയും ഭരതനും ഇങ്ങനെ കരഞ്ഞുകൊണ്ടിരിക്കുമ്പോൾ ഗൌരവാവഹങ്ങളായ കാര്യ്യങ്ങളാൽ വ്യാകുലനായ വസിഷ്ഠൻ അവിടെ കയറിവന്നു. ദശരഥൻെറ പ്രേതസംസ്കാരം ചെയ്യേണ്ടതു് അതിപ്രധാനമായ ഒരു കാര്യ്യമായിരുന്നല്ലോ. ഇങ്ങനെ ഇരുന്ന് കരഞ്ഞ് സമയം കളയാതെ ആ കൃത്യം ഉടനെ നിർവ്വഹിക്കേണമെന്ന് വസിഷ്ഠൻ ആജ്ഞാപിച്ചു. ഈ ആജ്ഞയനുസരിച്ച് ഭരതൻ പ്രേതസംസ്കാരം സംബന്ധിച്ചുള്ള കാര്യ്യങ്ങൾ നടത്തുന്നതിന് ആരംഭിച്ചു.

ഇങ്ങനെ ആയിരുന്നു ഭരതൻെറ പ്രത്യാഗമനം. ഈ സന്ദർഭത്തിൽ ദശരഥൻ കൈകേയിക്ക് കൊടുത്തിരുന്നു എന്നു പറയുന്ന വരങ്ങൾ എന്തായിരുന്നുവെന്നും മററും ചർച്ചചെയ്യുന്നതു് ഉചിതമായിരിക്കും.

ഒരു ദേവാസുരയുദ്ധത്തിൽ കൈകേയി ദശരഥന് ചെയ്ത ഉപകാരങ്ങൾക്കായിട്ട് ദശരഥൻ അവൾക്ക് രണ്ടു വരങ്ങൾ കൊടുത്തുവെന്നാണ് ഇതിഹാസം. പുരാണങ്ങളിൽ ദേവാസുരയുദ്ധം എന്നു പറയുന്നതു് ദേവാരാധകന്മാരായ ഭാരതീയരും അസുരാരാധകന്മാരായ പരദേശികളും തമ്മിലുള്ള യുദ്ധമാണെന്നാണ് അധുനാതനന്മാരായ ചരിത്രാന്വേഷികൾ പറയുന്നതു്. പുരാതനകാലങ്ങളിൽ ജനസമുദായങ്ങൾ തമ്മിലുള്ള യുദ്ധങ്ങൾ അവരുടെ ദൈവങ്ങൾ തമ്മിലുള്ള യുദ്ധങ്ങളായി വ്യവഹരിക്കപ്പെട്ടാറുണ്ടായിരുന്നു. ദശരഥൻെറ രാജ്യം ഭാരതത്തിൻെറ പടിഞ്ഞാറേ അതിർത്തിയിൽ കിടക്കുന്ന സിന്ധുദേശംവരെ ഉണ്ടായിരുന്നുവെന്ന് വാല്മീകി രാമായണത്തിൽ കാണുന്നു. ഇങ്ങനെയിരിക്കെ പരദേശികളുടെ ആക്രമണങ്ങളെ തടയുന്നതിനായി ദശരഥൻ യുദ്ധം ചെയ്തിട്ടുണ്ടായിരിക്കണം. കേകയം ഭാരതത്തിൻെറ അതിർത്തിക്കു പുറത്ത് സ്ഥിതിചെയ്തിരുന്ന കൌദേനി ആയിരുന്നിരിക്കേണമെന്ന് മുൻപ് ഒരു അവസരത്തിൽ ഞാൻ പറഞ്ഞിട്ടുണ്ടല്ലോ. കൈ

കേയി ദശരഥന്റെ വരങ്ങളെ അദ്ദേഹത്തെ അനുസ്മരിപ്പിക്കുന്നത് ഇപ്രകാരമാണ്:—

"സ്മരരാജൻ പുരാവൃത്തം
തസ്മിൻ ദേവാസുരേരണേ
തത്രത്വാംച്യാവയച്ഛത്രു—
സ്തവജീവിതമന്തരാ
തത്രചാപിമയാദേവ
യത്ത്വം സമഭിരക്ഷിതഃ
ജാഗ്രത്യായതമാനായാ—
സ്തതോമേ പ്രദദൌവരൌ."

പണ്ട് ദേവാസുരയുദ്ധത്തിൽ ശത്രു അങ്ങയെ നിഷ്പ്രജ്ഞനായി വീഴിച്ചത് ഓർമ്മിച്ചാലും. അപ്പോൾ ഞാൻ ഉറക്കമിളച്ചിരുന്ന് അങ്ങയെ ശുശ്രൂഷിച്ചതും അങ്ങനെ ഞാൻ ബുദ്ധിമുട്ടുന്നതു കണ്ടിട്ട് എനിക്ക് രണ്ടുവരങ്ങൾ തന്നതും ഓർമ്മിച്ചാലും.

ഈ ദേവാസുരയുദ്ധം നടന്നത് കൌദേനി എന്ന സ്ഥലത്തിനടുത്ത് എവിടെയോവച്ച് ആയിരുന്നിരിക്കണം. കൌദേനിയിലെ രാജാവ് ദശരഥന്റെ പക്ഷവർത്തിയും ആയിരുന്നിരിക്കാം. ദശരഥൻ മേല്പറഞ്ഞപ്രകാരം നിഷ്പ്രജ്ഞനായി വീണപ്പോൾ അദ്ദേഹത്തെ അനുചരന്മാർ എടുത്ത് കൌദേനിയിലേക്കു കൊണ്ടുപോയെന്ന് നമുക്കൂഹിക്കാം. അപ്പോൾ ദശരഥനെ ശുശ്രൂഷിക്കുന്നതിന് കൈകേയി പ്രത്യേകം നിയോഗിക്കപ്പെട്ടിരുന്നിരിക്കാം. അന്ന് കൈകേയി ദശരഥന്റെ ഭാര്യ ആയിട്ടില്ലായിരുന്നോ എന്ന് ആണ് ഞാൻ ഊ



മലയാളമനോരമ പത്രാധിപർ
മി: കെ. സി. മാമ്മൻമാപ്പിള, ബി. എ.
[ഇദ്ദേഹം പ്രസിഡൻറായിരിക്കുന്ന തിരുവിതാംകൂർ നാഷണൽബാങ്ക് മഹാരാജാവു തിരുമനസ്സിലെ പ്രതിമ സ്ഥാപിക്കുവാൻ ആരംഭിച്ചിട്ടുള്ള ഫണ്ടിലേക്കു 1500രൂപാ സംഭാവന ചെയ്തിരിക്കുന്നു.]

ഹിക്കുന്നത്. കൈകേയിയുടെ ഉത്സാഹപൂർവ്വമായ പരിചരണംകൊണ്ടായിരിക്കാം ദശരഥൻ ആ മഹാ വിപത്തിൽനിന്ന് രക്ഷപ്രാപിച്ചത്. കൈകേയിയുടെ ഈ പരിചരണത്താലും കൌദേനിയുമായിട്ടുള്ള ബന്ധം ശത്രുനിരോധനത്തിന് ഉപകരിക്കുമെന്നുള്ള ചിന്തയാലും പ്രേരിതനായിട്ട് ദശരഥൻ കൈകേയിയെ വിവാഹംചെയ്തു എന്ന് നമുക്കു സങ്കല്പിക്കാം. വിവാഹത്തെക്കുറിച്ചുള്ള ഉടമ്പടിയിൽ കൈകേയിയുടെ സീമന്തപുത്രന് രാജ്യംകൊടുത്തുകൊള്ളാമെന്ന് ദശരഥൻ സമ്മതിച്ചിട്ടുണ്ടായിരുന്നിരിക്കണം. അപ്പോൾ കൌസല്യയിലും സുമിത്രയിലും തനിക്കു മക്കളില്ലായിരുന്നതിനാൽ ഇങ്ങനെയൊരുടമ്പടി ചെയ്യുന്നതിനു ദശരഥനു വൈഷമ്യവുമില്ലായിരുന്നു.

ദശരഥൻ സ്വമേധയാ ശ്രീരാമനെ യുവരാജാവായി അഭിഷേകം ചെയ്യാൻ തുടങ്ങിയെന്നല്ല വാല്മീകിരാമായണത്തിൽ കാണുന്നത്. പൌരജാനപദന്മാർ ദശരഥന്റെ സന്നിധിയിൽ ചെന്ന് ശ്രീരാമനെ യുവരാജാവായി അഭിഷേകം ചെയ്യണമെന്ന് അഭ്യർത്ഥിക്കുന്നതിന്റെ ഫലമായിട്ടാണ് ദശരഥൻ അതിനു തുടങ്ങുന്നത്. വിവാഹഉടമ്പടിപ്രകാരം ഭരതനാണ് രാജാവാകേണ്ടതെന്ന് ഈ പൌരജാനപദന്മാർക്ക് അറിവുണ്ടായിരുന്നുവെന്ന് നാം ഊഹിക്കേണ്ടിയിരിക്കുന്നു. അല്ലെങ്കിൽ അവർ എന്തിനാണ് ഇങ്ങനെയൊരു അഭ്യർത്ഥനയുംകൊണ്ട് രാജസന്നിധിയിൽ ചെല്ലുന്നത്? ഒരു പരദേശിനിയുടെ പുത്രൻ തങ്ങളുടെ രാജാവായിരിക്കുന്നതു തങ്ങൾക്കിഷ്ടമില്ലെന്നും സകലഗുണങ്ങളും തികഞ്ഞവനും എല്ലാവരിലും മൂത്തവനും സ്വദേശിനിയായ കൌസല്യയുടെ പുത്രനും ആയ ശ്രീരാമൻ തങ്ങളുടെ രാജാവായിരിക്കുന്നതാണ് തങ്ങൾക്കിഷ്ടമെന്നും ആയിരുന്നു അവരുടെ അഭ്യർത്ഥനയുടെ സാരം. ഈ ഹിതം ഇതാണെന്നറിഞ്ഞപ്പോൾ കൈകേയിമായുള്ള വിവാഹയുടമ്പടിക്ക് എതിരാണെങ്കിലും അപ്രകാരം ചെയ്തുകളയാമെന്ന് ദശരഥൻ നിശ്ചയിച്ചു. അപ്പോൾ കൈകേയി ഉടമ്പടിപ്രകാരം ചെയ്യണമെന്ന് നിർബന്ധിച്ചുതുടങ്ങി. സത്യസന്ധതകൊണ്ടും കൈകേയിയുടെ പിതാവു പിണങ്ങിയാൽ രാജ്യത്തിന്റെ അതിർത്തിയിൽ പലേ അനർത്ഥങ്ങളും സംഭവിക്കുമെന്നുള്ള ഭയംകൊണ്ടും ദശരഥൻ കൈകേയിയുടെ നിർബന്ധത്തെ വകവച്ചുകൊടുക്കേണ്ടിവന്നു. വസിഷ്ഠൻ മുതലായവരുടെ നടപടികളിൽനിന്ന് കൈകേയിയുടെ വാദം ശരിയാണെന്ന് ഒരു ധാരണ അവർക്കുണ്ടായിരുന്നുവെന്ന് നമുക്കു കാണാവുന്നതാണ്. രാമായണകാലംമുതൽ ഇന്നുവരെ കവികളാൽ വർണ്ണിക്കപ്പെടുന്ന വിധത്തിൽ കൈകേയി

## മീശകാരണം
## ൩൦൧ വർഷത്തെ യുദ്ധം

—:—

ഫ്റാൻസിലെ രാജാവായ ലൂയി ഏഴാമന്റേതായിരുന്ന ഈ ആപൽക്കരമായ മീശ. അദ്ദേഹത്തിന്റെ ഭാര്യയുടെ പേർ എലീനാർ എന്നായിരുന്നു. എലീനാറിന് ഫ്റാൻസിന്റെ തെക്കുഭാഗത്തുള്ള രണ്ടു രാജ്യങ്ങൾ സ്ത്രീധനമായി പിതാവായ ഡ്യൂക്കിൽനിന്നും ലഭിച്ചിരുന്നു.

എന്നാൽ കരിശുയുദ്ധം കഴിഞ്ഞതിനുശേഷം തന്റെ മീശയെടുത്തുകളയാൻ ലൂയിരാജാവു തീർച്ചയാക്കി. ഇതിന്റെ ഫലമായി രാജാവിൽ തനിക്കു പ്രേമം നശിച്ചുപോയെന്നു പറഞ്ഞു് എലീനാർ വിവാഹമോചനം സമ്പാദിച്ചു. രാജ്ഞി തന്റെ രണ്ടു രാജ്യങ്ങളേയും ഭർത്താവിൽനിന്നും വീണ്ടെടുത്തു് ഇംഗ്ലണ്ടിലെ രാജാവായ ഹെൻറി രണ്ടാമനു സ്ത്രീധനമായി കൊടുത്തു് അദ്ദേഹത്തെ വിവാഹം കഴിച്ചു. എന്നാൽ ലൂയി ആകട്ടെ ഹെൻറിയോടു യുദ്ധത്തിനുതന്നെ ഒരുമ്പെട്ടു. ഇംഗ്ലണ്ടും ഫ്റാൻസുമായുള്ള ഈ യുദ്ധം 1152 മുതൽ 1453 വരെ അതായതു 301 വഷം നീണ്ടുനിന്നു.

——

അത്ര അസത്തായിരുന്നുവെന്നു് ഞാൻ വിചാരിക്കുന്നില്ല. അവരും അവരുടെ അവകാശം ലഭിക്കുവാൻ തീവ്രമായി പ്രയത്നിച്ചുവെന്നേയുള്ളു. പരദേശികളേയും പരദേശസംസ്കാരങ്ങളേയും സർവ്വദാ അപലപിക്കുന്ന ഒരു സമ്പ്രദായം പുരാണങ്ങളിൽ കാണാവുന്നതുതന്നെയാണ് കൈകേയിയുടെ കാര്യത്തിലും കാണുന്നതെന്നു് എനിക്കു തോന്നുന്നു.

ദശരഥൻ സ്ത്രീലംപടനായിത്തീർന്നു കൈകേയിയുടെ നിർബന്ധമനുസരിച്ചു പ്രവത്തിച്ചുപോയതാണെന്നാണ് വാല്മീകിയും പറയുന്നതു്. മറ്റെല്ലാ കാര്യങ്ങളിലും ധീരോദാത്തനും ധർമ്മനിരതനുമായിരുന്ന ദശരഥൻ അതിപ്രധാനമായ ഈ കാര്യത്തിൽ സ്ത്രീജിതനായിത്തീർന്നുവെന്നു വിചാരിക്കാൻ പ്രയാസമായിരിക്കുന്നു. ഈ കാര്യത്തിലും അദ്ദേഹം ധീരോദാത്തനും ധർമ്മനിരതനുമായിട്ടാണു പ്രവർത്തിച്ചതെന്നാണെന്റെ വിവക്ഷ.

——



ജനറൽ ഫ്രാങ്കൊ
സ്പെയിനിലെ വിപ്ലവകക്ഷിനേതാവു്

## അശ്വചക്രവത്തി

——

ക്രിസ്തുവിനു മുൻപു് 12 മുതൽ 41 വരെ റോമാസാമ്രാജ്യത്തിലെ ചക്രവർത്തിയായിരുന്ന കാലിഗുലായ്ക്കു ഇൻസിടാസ് എന്ന പേരിൽ ഏററവും പ്രിയപ്പെട്ട ഒരു കുതിര ഉണ്ടായിരുന്നു. ഈ കുതിരയ്ക്കു് അദ്ദേഹം കാൺസൽ, കോറീത്രൻറ് എന്ന സ്ഥാനമാനങ്ങൾ നൽകുകയും അവയ്ക്കനുരൂപമായ വിധത്തിൽ അതിനെ അദ്ദേഹവും മററുമുള്ളവരും ബഹുമാനിക്കുകയും ചെയ്തു. ഈ അശ്വരാജന് രത്നഖചിതമായ ഒരു കടിഞ്ഞാൺ കൊടുത്തിരുന്നതു കൂടാതെ, വൈൻകുടിക്കുന്നതിന് ഒരു സ്വർണ്ണപ്പാത്രവും (തൊട്ടിയും) നൽകിയിരുന്നു.

—:—

## പഞ്ചാംഗം പരിഷ്ക്കരിക്കാൻ

——

പഞ്ചാംഗം പരിഷ്ക്കരിക്കണമെന്നു ഒരു പ്രമേയം സർവ്വരാജ്യസഖ്യ സഭയുടെ ആലോചനയിൽ വന്നിരിക്കുന്നു. ഒന്നിലധികം പഞ്ചാംഗങ്ങൾ ഇപ്പോൾ നടപ്പിലിരിക്കുന്നതിനാൽ പല കുഴപ്പങ്ങളും ഉണ്ടാകുന്നതു കൊണ്ടു് ജമ്മനിയും ഫ്രാൻസും തെക്കേ അമേരിക്കയും ബ്രിട്ടനും ചേന്നാണ് ഈ പ്രമേയം അവതരിപ്പിച്ചിരിക്കുന്നതു്. അതനുസരിച്ചു് ഓരോകൊല്ലവും 91-ദിവസം വീതമുള്ള 4 ക്വാർട്ടർ കളായി വിഭജിക്കുകയും, ജനുവരിക്കു 31-ം ഫെബ്രുവരിക്കും മാർച്ചിനും 30-വീതവും ദിവസങ്ങൾ ഉണ്ടായിരിക്കുകയും ചെയ്യുന്നതാണ്. ബാക്കി മൂന്നു ക്വാർട്ടറുകളിലെ മാസങ്ങളുടെ പോക്കും ഇതുപോലെ തന്നെയായിരിക്കും. ആണ്ടിൽ 52 ആഴ്ച ഉണ്ടായിരിക്കുന്നതും 365-ാമത്തെ ദിവസത്തിനു 'വഷദിനം' എന്നു പേരായിരിക്കുന്നതുമാണ്. ഇതിന്റെ ഫലമായി ആണ്ടോടാണ്ടു് സകല ദിനങ്ങളും ഓരോ തീയതികളിൽ തന്നെ വന്നുകൊണ്ടിരിക്കുന്നതാണ്. മാർപാപ്പയും ഈ പരിഷ്ക്കാരത്തെ അനുകൂലിക്കുമത്രെ.

——

## തൊഴിലാളികളുടെവരുമാനം

—০—

1936 ബ്രിട്ടനിലെ തൊഴിലാളികൾക്കു് അടുത്ത കൊല്ലങ്ങളിലൊന്നും ഉണ്ടായിട്ടില്ലാത്ത വിധം ശ്രേയസ്കരമായ ഒന്നായിരുന്നു. നാല്പതു ലക്ഷം സ്ത്രീപുരുഷന്മാക്കു ആകെ അഞ്ചു ലക്ഷം പവൻവീതം പ്രതിവാരം കൂലി കൂടുതൽ കിട്ടിയിട്ടുണ്ടു്. നൂൽയന്ത്രശാലകളിലെ ഒരു ലക്ഷത്തിതൊണ്ണൂറായിരം പേക്കു പ്രതിവാരം 1 ഷില്ലിംഗ് വീതം ശമ്പള കൂടുതൽ കിട്ടുകയുണ്ടായി. ആകെ 500 പേക്കു പ്രതിവാരം 150 പവൻ വരുന്ന ശമ്പളക്കുറവു മാത്രമേ തന്നാണ്ടിൽ വരുത്തുകയുണ്ടായുള്ളു. ബ്രിട്ടന്റെ സാമ്പത്തിക സ്ഥിതി നന്നായി വരുന്നുണ്ടെന്നുള്ളതിന്റെ ലക്ഷ്യമായി ഇതു ഗണിക്കപ്പെടുന്നു.

—:—

## പാണ്ടിക്കള്ളന്മാർ തിരുവനന്തപുരത്തു്

കഴിഞ്ഞ സെപ്റ്റംബർ 16-ാംനു- തിരുവനന്തപുരം ഖജനാവിൽനിന്നു് പതിനായിരം രൂപയുടെ കറൻസിനോട്ടുകൾ കാണാതെപോയിരുന്നല്ലോ. മദ്രാസിനുസമീപം ഫ്റഞ്ചുകാരുടെ ഭരണത്തിൽപെട്ട കനിച്ചാംപട്ടു് എന്ന ഗ്രാമത്തിൽ, കൊള്ളയും മോഷണവും തൊഴിലാക്കിയിട്ടുള്ള 'തോകമലക്കറവന്മാർ' എന്നു് അറിയപ്പെടുന്ന തസ്കരസംഘത്തിൽ മൂന്നുപേർ അവരിൽ ഒരാളിന്റെ 10 വയസ്സു ചെന്ന പുത്രിയോടുകൂടി സെപ്റ്റംബർ 12-ാംനു- വിലപുരം റയിൽവേസ്റ്റേഷനിൽനിന്നും തിരുനെൽവേലിക്കു മൂന്നററിക്കററുവാങ്ങി. ഇവരിൽ ഒരാൾ ഹാജരു ജാമ്യത്തിൽ നിന്നവനാകയാൽ വിലപുരത്തുവച്ചു പോലീസ്കാർ കണ്ടുമുട്ടുകയും, പോലീസിനു അറിവു് നൽകാതെ സ്ഥലം വിട്ടുപോന്ന കുററത്തിനു് പിടികൂടുകയും ചെയ്തു. കഥയറിയാതെ അയാൾക്കൂടി തീവണ്ടിയിൽ മറെറാരുമുറിയിൽ കാണുമെന്നൊ, അഥവാ അടുത്തവണ്ടിയിൽ വന്നുചേരുമെന്നൊ കരുതി മററു രണ്ടുപേരും കുട്ടിയും തിരുനെൽവേലിയിൽ വന്നു തിരുവനന്തപുരത്തേക്കു പുറപ്പെട്ടു. തിരുവനന്തപുരത്തെത്തി ഇമ്പ്രീയൽ ബാങ്കിൽനിന്നും പതിനായിരം രൂപാ വീതമുള്ള പത്തുകെട്ടു കറൻസിനോട്ടുകൾ ഖജനാവിലേക്കു കൊണ്ടുപോകുമ്പോൾ അതിലൊരുകെട്ടു തക്കത്തിൽ തട്ടിയെടുത്തുകൊണ്ടു സ്വദേശത്തേക്കു മടങ്ങിപ്പോയി. എന്നാൽ ഈ തസ്കരന്മാരുടെ ഇടയിൽ, ആരു മോഷണം നടത്തിയാലും മോഷണദ്രവ്യങ്ങൾ എല്ലാവരുംകൂടി അനുഭവിക്കണമെന്നു ഒരു വ്യവസ്ഥ അവർതന്നെ നടപ്പിൽ വരുത്തിയിട്ടുണ്ടു്. തിരുവനന്തപുരത്തുവന്നു പണം മോഷ്ടിച്ചുകൊണ്ടുപോയവർ ഈ തത്വം വിഗണിച്ചു കിട്ടിയ പണം മുഴുവൻ സ്വന്തമായി എടുക്കുകയാൽ, വിലപുരത്തുവച്ചു അറസ്റ്റുചെയ്യപ്പെട്ടവന്റെ അച്ഛൻ തിരുവനന്തപുരത്തെ മോഷണത്തിന്റെ വിവരം പോലീസിനു് അറിവുകൊടുക്കുകയും, അങ്ങനെ മോഷ്ടാക്കളെ പിടികൂടുകയും ചെയ്തു.

---

കവിതാപംക്തി

## കിളിക്കൊഞ്ചൽ

(കെ. തങ്കമ്മ, നേമം)

കിളികൾ ഞങ്ങൾനയിച്ചിട്ടുംജീവിതം
ലളിതമോഹനം നൈർമ്മല്യപൂരിതം:
അറിവുംബുദ്ധിയും മർത്ത്യ നിനക്കിതു
പരമസൗഖ്യദ മാർഗ്ഗമോതീടുമോ?
നിശിതകണ്ടക കീർണ്ണമാംവേലിതൻ
നിരനിരന്നതാം പാർത്തലമത്രയും:
അതിവിശാലമായ്,—സ്വാതന്ത്ര്യതീർത്തിടം
മതിലും, കന്നംകുഴിയുമെഴാത്തതായ്,
സകലവും സമമാഞ്ഞുപുൽകീടുമാ
പവനപാവനജീവൻ നിറഞ്ഞതായ്,
വിലസുമാകാശം, ഞങ്ങൾക്കെഴുംപൊതു-
നിലയമാ;—ണാക്ഷമുണ്ടതോ പാപ്പിടം.
എളിയവൻ തുമ്പപെട്ടണം, കിട്ടിടും-
റിധിബലിഷ്ഠന കാഴ്ചവച്ചീടണം:
കഠിനവൃത്തിയിപ്രത്രയും;—ഞങ്ങൾക്കി-
ല്ലടിമയെന്നും പ്രഭുവെന്നുമന്തരം.
മടിയെഴാതിരുതേടി നടന്നുതൻ-
തടിപുലർത്തുന്ന ഞങ്ങളിലേവരും.
സഹജരെ വെയിൽകൊള്ളിച്ചതിനുടെ
തണലിൽ—ആ മണിമേടയിൽ, മേവുവാൻ
കൊതിയൊരിക്കലും തീണ്ടാത്തഞങ്ങൾക്കു
മതിയൊരു മരക്കൊമ്പുവസിക്കുവാൻ.
പറയും നിങ്ങൾ പരിഷ്കാരശ്രേണിതൻ-
പടികളത്രയും കേറിക്കഴിഞ്ഞതായ്:
വിവിധവർഗ്ഗങ്ങളായ് പിരിഞ്ഞന്യോന്യം
വളരും വൻപും ചതിയും വിദ്വേഷവും
കപടതയുമൾക്കൊണ്ടു സമാധാനം
തിരയുന്നു നിങ്ങൾ—ആയുധപാണികൾ!
കലഹപാവക ധൂളിക തൻകരി
കലരാതുള്ളതാം ഞങ്ങടെജീവിതം
ചുടലച്ചാമ്പലാം മർത്ത്യ, നീയന്യന്റെ
ചുടനെടുവീപ്പാൽ പകവീശിടൊലാ.
പരിശുദ്ധ ജലമുള്ളപ്പോളന്യനെ—
ക്കരയിച്ചെന്തിനു കാൽകഴുകുന്നു നീ?
കിളികൾ ഞങ്ങൾനയിച്ചീടുംജീവിതം
ലളിതമോഹനം നൈർമ്മല്യപൂരിതം.

—:—



---

## വിരഹി

[പന്തളം—കെ. പി.]

വിരിമലർവിട്ടു പിരിഞ്ഞുപോയ
പരിമളധോരണിയെന്നപോലെ,
മുരളിയിൽനിന്നുമകന്നു ദൂരെ
പൊലിയുമൊരാനന്ദ ഗീതിപോലെ,
രജനിയെ കൈവെടിഞ്ഞസ്തമിക്കും
രമണീയചന്ദ്രികാധാരപോലെ,
നിഹതനാമെന്നിൽനിന്നിത്ര ദൂരം
മറയുന്നതെങ്ങു നീ ജീവനാഥേ!

അലയുന്നതുണ്ടെൻ കിനാവുതോറും
അയി! നിന്നലൌകികപ്രേമതാരം.
കളിരുന്നു മാമകാത്മാവു നിന്റെ
പരിരംഭണത്തിൻ നിനവുമൂലം.

ഒരുനാളും മായുകില്ലെൻ കവിളി-
ലതുകാലം നീ തന്ന ചുംബനങ്ങൾ
വിരഹത്തിൻ കണ്ണുനീർ ധാരയിങ്കൽ
വിലയിക്കയില്ലെൻ വിശുദ്ധരാഗം!
കദനത്തിൻചെങ്കനൽ ജ്വാലയിങ്കൽ
കരിയുന്നതല്ലെന്റെ സ്വപ്നസൌധം.

—o—

## കുളത്തിലെ ചന്ദ്രൻ

--o—

(എ. ചക്രപാണി, ബി. എ.)

"അമ്മേ കളിപ്പതിനല്ലേ—പിറ
ചെമ്മേ കുളം പുക്കമെല്ലേ?
ആഴത്തിലേറെ തണുപ്പു—ചന്ദ്രൻ
ആനന്ദിനന്ദ്ദ വിറയ്പൂ.
ഇക്കളർ ക്കാററിനാൽ താനി-ത്തണു-
പ്പേൽക്കുവതെന്നുടെ മേനി.
മാനത്തു നിന്നുമിപ്പാരിൽ—പെയ്യും
മാരിതൻ നിർമ്മല നീരിൽ
എന്തു കളിച്ചിടാതെത്തി—ചന്ദ്രൻ
എന്റെയിക്കൊച്ചു കുളത്തിൽ?
മുട്ടുകയിച്ചയോ പാരം—വീർപ്പു
മുങ്ങിനിന്നാലേറെ നേരം?
എന്തുവാനെങ്ങു മറഞ്ഞോ—പിറ
ഹന്തചെളിയിൽ പുതഞ്ഞോ?
കാണുകവാനിൽ വന്നേറും—ചെറു
കാർമുകിൽ മാലകൾ തോറും,
പന്തിയിലാരുവാനാവാം—കൊച്ചു
പന്തങ്ങൾ മിന്നുവതേവം?
പാലൊലിച്ചന്ദ്രനെ തേടി—ബ്ബാലർ
പായുവതായിടാം കൂടി.

— —

## പ്രധാന വിഷയങ്ങൾ

—:—



THE KERALA KAUMUDI
VOL. 28 NO. 7




പുസ്തകം 28 നമ്പർ 7

1112 കുംഭം 3 ഞായർ

## ഗവർമ്മെന്റും വർത്തമാനപ്പത്രങ്ങളും

—8—

തിരുവിതാംകൂറിൽ നൂറിലധികം വൎത്തമാനപ്പത്രങ്ങൾ ഉള്ളതു് ഈ സംസ്ഥാനത്തിന്റെ വിജയ പതാകകളിൽ ഒന്നായിട്ടു സചിവോത്തമൻ സർ സി. പി. രാമസ്വാമിഅയ്യർ അഖിലലോകവും അറിയുമാറു് വിളംബരം ചെയ്തു കഴിഞ്ഞിരിക്കുന്നു. ഈ അതിമനോഹരമായ പതാക ഉയൎത്തൽ ഇപ്പോഴത്തെ ഭരണത്തിലുമല്ല, ഇതിനു മുമ്പിലത്തെ ഭരണത്തിലുമല്ല. ഈ രണ്ടു ഭരണത്തിനും മുമ്പേ നടന്നിരുന്ന ശ്രീമൂലം തിരുനാൾ രാജൎഷിപ്രമുഖന്റെ ഭരണത്തിലായിരുന്നു എന്നു സംസ്ഥാന നിവാസികൾക്കെല്ലാം അറിവുള്ള കാൎയ്യമാണല്ലോ. ആ തിരുമനസ്സിലെ കാലം വൎത്തമാനപ്പത്രങ്ങളുടെ സുവൎണ്ണകാലമായിരുന്നു. അന്നത്തെ പത്രങ്ങൾ സൎക്കാരിനും സൎക്കാരുദ്യോഗസ്ഥന്മാൎക്കും നൽകിവന്ന ശകാരങ്ങൾക്കു കണക്കില്ലായിരുന്നു. കൈപ്പള്ളീനാടകവും പാറപ്പുറം നോവലുമുണ്ടായി എങ്കിലും ഒരു വൎത്തമാനപ്പത്രറഗുലേഷൻ പാസാക്കണമെന്നു (കേഴ്വി പരമാൎത്ഥമെങ്കിൽ) മന്ത്രിപ്രവരന്മാരും തിരുമുമ്പാകെ പ്രവേശനമുള്ള പ്രമാണികളും തിരുമേനിയോടു ഇരന്നിട്ടും തിരുമനസ്സുകൊണ്ടനുവാദം മൂളിയില്ല. "നിങ്ങളൊക്കെ മൎയ്യാദക്കാരായിരിക്കുമെങ്കിൽ വൎത്തമാനപ്പത്രക്കാരും പുസ്തകമെഴുത്തുകാരും ശുദ്ധപോക്കിറികളും കൂടി മൎയ്യാദക്കാരായിരുന്നുകൊള്ളും" എന്നാണു തിരുമനസ്സുകൊണ്ടു മറുപടികല്പിച്ചതു്. ശരിയല്ലേ തിരുമനസ്സുകൊണ്ടു കല്പിച്ചതു്? മൎയ്യാദയുള്ള വായനക്കാർ മൎയ്യാദകെട്ടപത്രങ്ങളെ വെറുക്കും എന്നുള്ളതു നിശ്ചയമാണു്. മൎയ്യാദകെട്ട ലേഖകന്മാരെ, മൎയ്യാദയുള്ള പത്രാധിപന്മാർ വെറുക്കുമെന്നുള്ളതും അതുപോലെ നിശ്ചയം തന്നെ. ജനങ്ങൾ മൎയ്യാദകെട്ടു, ഉദ്യോഗസ്ഥന്മാർ മൎയ്യാദകെട്ടു, അങ്ങനെ കാലസ്ഥിതിയായപ്പോൾ പത്രാധിപരും മൎയ്യാദകെട്ടു. ഇതിനു് ആരെയാണു ശിക്ഷിക്കേണ്ടതു്? ഉദ്യോഗസ്ഥന്മാരെയോ, പത്രാധിപന്മാരെയോ?

ശ്രീമൂലംതിരുനാൾ തിരുമനസ്സിലെ കാലത്തു് ഒരു പ്രമാണപുരുഷനുമായി താഴെകാണുംപ്രകാരം ഒരു സംവാദം ഉണ്ടായതായി കേട്ടിട്ടുണ്ടു്.

തിരുമേനി—എന്താണു പുതിയ ദിവാൻജിയെക്കുറിച്ചു ജനങ്ങളുടെ അഭിപ്രായം?

പ്ര: പുരുഷൻ—എല്ലാവൎക്കും വളരെ തൃപ്തിയാണു്......

എന്തോ പിന്നെയും പറവാൻ ഉള്ളിലുദിച്ചതു കണ്ഠത്തിൽതടഞ്ഞ ഭാവം ഗ്രഹിച്ചു തിരുമേനി ചോദിച്ചു—

തിരു:—പിന്നെ വിശേഷിച്ചു വല്ലതും ജനങ്ങൾ പറയുന്നുണ്ടോ?

പ്ര:—(ഭക്തിദ്യോതകമായ വിനയത്തോടെ) ഒരു സ്വദേശിയെ ദിവാൻജിയാക്കിയില്ലല്ലൊ എന്നൊരു സങ്കടമുണ്ടു്.

തിരു:—(മന്ദസ്മിതാനന്തരം ക്ഷാത്രതേജസ്സ് പ്രകാശിപ്പിച്ചുകൊണ്ടു ഗൌരവസ്വരത്തിൽ ചോദിച്ചു)

മദ്രാസ് ഗവൎമ്മെന്റു ശമ്പളംകൊടുത്തു ഒരു മലയാളം ട്രാൻസ്ലേറ്ററെ വെച്ചിരിക്കുന്നതു് വെറുതേയല്ല. നിങ്ങളുടെയൊക്കെ പത്രങ്ങൾ അച്ചടിച്ചുവിടുന്നതെന്തെല്ലാമെന്നു തൎജ്ജമചെയ്തു മദ്രാസ് ഗവൎമ്മെന്റിനെ അറിയിക്കുന്നതിനാണു അയാളെ വെച്ചിരിക്കുന്നതു്. മദ്രാസ് ഗവൎമ്മെന്റു അതെല്ലാം അറിയുന്നുമുണ്ടു്. കൊള്ളാവുന്നവനെന്നു പറവാൻ ഒരൊററ മനുഷ്യനെങ്കിലും ഗവൎമ്മെന്റു സൎവീസിലോ, സൎവീസിനുവെളിയിലോ ഇന്നു ജീവിച്ചിരിക്കുന്നുണ്ടെന്നോ ഇല്ലെന്നോ നിങ്ങളുടെ പത്രങ്ങൾ വായിച്ചാൽ തോന്നുന്നതു്? പത്രങ്ങൾ കുററംപറഞ്ഞിട്ടില്ലാത്ത ഒരൊററ ഉദ്യോഗസ്ഥനെങ്കിലും സൎവീസിലുണ്ടോ? എങ്ങനെ നിങ്ങൾക്കു സ്വദേശിദിവാൻജിയെകിട്ടും?

സർവീസിലുള്ളവരെയും നാട്ടിലുള്ളവരെയും സ്തുതിച്ചുകൊള്ളുക, ദൂഷിച്ചു യാതൊന്നും പറയരുതു് എന്നല്ലല്ലൊ തിരുമനസ്സ് കൊണ്ടു കല്പിച്ചതിന്റെ സാരം.

ദിവാൻജി ഉൾപ്പെടെയുള്ള ഉദ്യോഗസ്ഥന്മാരെ ശകാരംകൊണ്ടു കൈകഴുകയാണു ആയിടക്കു ചില പത്രാധിപന്മാർ ചെയ്തിരുന്നതു്. ക്ഷമയ്ക്കു അതിരില്ലെന്നായപ്പോൾ അങ്ങനെയുള്ള പത്രാധിപന്മാരിൽ ഒരു പ്രമുഖനെ തിരുമനസ്സ്കൊണ്ടു പിടിച്ചു നാടുകടത്തി. ഇങ്ങനെയൊരു അധികാരം മഹാരാജാവു തിരുമനസ്സിലേക്കുണ്ടെന്നു ഇരുപതാംനൂററാണ്ടിലെ തിരുവിതാംകൂർകാർ ആ സംഭവം ഉണ്ടായപ്പോഴാണു അറിഞ്ഞതു്. പോരെ? ഇങ്ങനെ ഒരു നിശിതായുധം മഹാരാജാവു തിരുമനസ്സിലെ ശംഖുമുദ്രയുടെ അടിയിൽ ഉണ്ടായിരുന്നാൽപോരെ? എന്തിനു പ്രസ്റഗുലേഷൻ?

ശ്രീമൂലംതിരുനാൾ രാജൎഷി തിരുവിതാംകൂറിൽ വൎത്തമാനപ്പത്രറഗുലേഷൻ ഉണ്ടാക്കുവാൻ എന്തൊക്കെയായിട്ടും കല്പന മൂളിയില്ലെന്നു നമുക്കറിയാം. നമ്മുടെ ചരിത്രവും അതുപോലെ അതു രേഖപ്പെടുത്തിയിട്ടുണ്ടു്.

ശ്രീമൂലം തിരുമേനിയുടെ രാജ്യഭാരം അവസാനിച്ചു. റീജന്റു മഹാറാണി തിരുമനസ്സുകൊണ്ടു രാജ്യംഭരിച്ചിരുന്ന സന്ദർഭത്തിലാണു കള്ളുഷാപ്പുകാരായ തൊഴിലാളികളെയും വ്യാപാരികളെയുംപോലെ പത്രത്തൊഴിലാളികളും ഡേമണിവെച്ചു ലൈസൻസു എടുക്കണമെന്നു ചട്ടമുണ്ടായതു്. ആ ചട്ട

ത്തെക്കുറിച്ച് നാട്ടിലും, നാട്ടിനുവെളിക്കും പത്രപങ്ക്തികളിലും പ്രസംഗപീഠങ്ങളിലും നിയമസഭയിലും കഠിനമായുണ്ടായ പ്രതിഷേധം ഇന്നും തുടന്നുകൊണ്ടിരിക്കുന്നു. ഇങ്ങനെയൊരു റഗുലേഷൻ പാസാക്കുവാൻ റീജൻറതിരുമേനിയെ പ്രേരിപ്പിച്ച ഹേതു എന്തു തന്നെയായാലും നാട്ടിനു ദോഷകരമായ ഈ പ്രസ്‌റഗുലേഷൻ പത്രപ്രവത്തകന്മാരെയിട്ടു പ്രസ്സുചെയ്യുക തന്നെ ചെയ്തുവരുന്നു.

റീജൻറ തിരുമനസ്സിലെ കാലം അങ്ങനെ അവസാനിച്ചു. ശ്രീചിത്തിര തിരുനാൾ തിരുമനസ്സിലെ കാലമായി. സർ എം. ഹബീബുള്ള ദിവാൻജിയുമായി. രണ്ടുമൂന്നു പന്തീരാണ്ടുകൾക്കു മുമ്പു മലയാളിമെമ്മോറിയലാകുന്ന മഹാമേരുവിൽനിന്നുൽഭവിച്ച തിരുവിതാംകൂറിലെ താഴ്‌വരകളും ഇടനാടുകളും വിളഭൂമികളും എല്ലാം കലക്കി മറിച്ചുകൊണ്ടു പല കൈവഴികളായി ഒരു മഹാപ്രവാഹമങ്ങനെയുണ്ടായി. ആ മഹാപ്രവാഹത്തെ കടലിലേക്കു ഒഴുകിപോകുവാൻ സമ്മതിക്കാതെ ഗവൎമ്മെൻറു തടുത്തുനിറുത്തി നാടുമുഴുവൻ അലകളും ചുഴികളും ഉണ്ടാക്കിത്തീൎത്തു. വൎത്തമാനപ്പത്രങ്ങളും ചില സമുദായപ്രമാണികളും ആ പ്രവാഹത്തെ ചവുട്ടിക്കലക്കാൻ തുടങ്ങി. സക്കാർ സവ്വീസിലും സ്വയംഭരണസ്ഥാപനങ്ങളിലും എല്ലാ സമുദായങ്ങൾക്കും തുല്യമായ സ്ഥാനം, മാനം, ധനം ഇവ ലഭിക്കണമെന്നുള്ള തൃഷ്ണയെ ശമിപ്പിക്കുവാൻ അങ്ങനെ കലങ്ങിയ പ്രവാഹം ഉപകാരപ്പെട്ടില്ല. അവിടവിടെ സേതുബന്ധനം ചെയ്തു സർ എം. ഹബീബുള്ള ആ പ്രവാഹത്തിന്റെ ഊററം കുറച്ചു. ജാതിയും അയിത്തവും നിമിത്തം ഈ നാട്ടിലെ അഞ്ചിൽ രണ്ടുഭാഗം ജനങ്ങൾ അനുഭവിച്ചുപോന്ന ദുരിത ദുഃഖങ്ങൾ കൂടി ഈ പ്രവാഹത്തിൽ കരിഞ്ചണ്ടി പോലെ കിടന്നിരുന്നതു വാരിക്കളവാൻ സർ എം. ഹബീബുള്ളായും ആളായില്ല. അതിന്നായിട്ടു മറെറാരു സർ ദിവാൻജിയാകേണ്ടിവന്നു. അദ്ദേഹം അതു സാധിക്കുകയും ചെയ്തു.

ശ്രീ വീരബാലമാത്താണ്ഡവൎമ്മ മഹാരാജാവുതിരുമനസ്സിലെ കാലത്തുണ്ടായതാണല്ലോ ഇന്നത്തെ തിരുവിതാംകൂർ. എത്രയോരാജാക്കന്മാരുടേയും ഇടപ്രഭുക്കന്മാരുടേയും പ്രഭുക്കന്മാരുടേയും പ്രതാപവിഷാണങ്ങൾ ഒടിച്ചുകൊണ്ടാണ ആ രാജസിംഹം ഈ സ്ഥാനത്തിനു വിസ്തീർണ്ണതവരുത്തിയതു്. അവരുടേയും അവരുടെ സന്തതിപരമ്പരകളുടേയും ഹൃദയാവൎത്തത്തിനു ശാന്തിവരുത്തുവാൻ നേരിട്ട പ്രയാസങ്ങൾ നമുക്കു ഊഹിക്കാവുന്നതാണു്. രാജ്യം ഈ സ്ഥിതിയിലായിട്ടു നൂററാണ്ടുകൾ രണ്ടുകഴിഞ്ഞിരിക്കുന്നു. ഓരോനൂററാണ്ടിനേയും താരതമ്യപ്പെടുത്തിനോക്കിയാൽ പ്രത്യക്ഷമായ ചില വ്യത്യാസങ്ങൾ ചരിത്രപണ്ഡിതന്മാൎക്കു തെളിഞ്ഞു കാണ്മാൻ കഴിയും. ഈ നവീന തിരുവിതാംകൂറിൻെറ മൂന്നാമത്തെ നൂററാണ്ടു ശ്രീമൂലം തിരുമേനി മാനവലോകം മറഞ്ഞതോടുകൂടിയാണു ആരംഭിച്ചിരിക്കുന്നതു്. ഇതുവരെ കഴിഞ്ഞ ഒരു പന്തീരാണ്ടിനുള്ളിൽ ഉത്തരോത്തരം കലകൾ തെളിഞ്ഞുവന്ന തിരുവിതാംകൂറിൻെറ യശശ്ചന്ദ്രനിൽ പതിഞ്ഞുകിടക്കുന്ന ഒരു കളങ്കമാണു ഈ വത്തമാനപ്പത്രറഗുലേഷൻ. ശ്രീ ബാലരാമവൎമ്മമഹാരാജാവുതിരുമനസ്സിലെ കാലത്തു് ഈ കളങ്കം അവിടെ ശേഷിപ്പിച്ചിട്ടു യാതൊരാവശ്യവും ഞങ്ങൾ കാണുന്നില്ല. ഒരു നൂറിലധികം പത്രങ്ങൾ നാട്ടിലുള്ളതു് നാട്ടിൻെറ പ്രശസ്തിക്കു ഒരു ഹേതുവായി തിരുമനസ്സിലെ സചിവോത്തമൻ ചെയ്യുന്ന പ്രശംസയോടുകൂടി ഈ വത്തമാനപ്പത്രറഗുലേഷനാകുന്ന കാളിയസപ്പത്തിൻെറ കഥകൂടി അന്യനാടുകളിൽ ഇഴഞ്ഞു ചെല്ലുന്നതു തിരുവിതാംകൂറിനു ഒട്ടും അഭിമാനകരമായിരിക്കയില്ല. വത്തമാനപത്രികകളുടെനേരെ എല്ലായ്പോഴും ഫണം വിടുത്തിക്കൊണ്ടുനില്ക്കുന്ന ഈ കാളിയസപ്പത്തെ മർദ്ദിച്ചു വല്ല ദ്വീപാന്തരത്തിലേക്കും അയയ്ക്കാൻ ധീരോദാത്ത സചിവോത്തമനായ സർ സി. പി. ക്കു് ധൈര്യം ഉണ്ടായാൽ കൊള്ളാം.

---

## ഒരു ചോദ്യത്തിനു ൨൦൦ രൂപ

ഫെബ്രുവരി 1-ാംനു- ഡൽഹിയിൽ നടന്ന അസംബ്‌ളി സമ്മേളനത്തിൽ രസകരങ്ങളായ പല പ്രസ്താവനകളും ഉണ്ടായി. അസംബ്‌ളിയിലെ ഓരോ ചോദ്യത്തിനും എഴുപത്തഞ്ചുരൂപ മുതൽ ഇരുനൂറുരൂപവരെ ചിലവു വരുമെന്നു ഒരു മെമ്പർ പ്രസ്താവിക്കയുണ്ടായി. അസംബ്‌ളിക്കു തിരഞ്ഞെടുക്കപ്പെട്ട മെമ്പർമാരുടെ സംഖ്യ 105 ആണെങ്കിലും അന്നു ഹാജരുണ്ടായിരുന്നവർ 19 പേർ മാത്രമായിരുന്നു. ഇത്ര വളരെപേർ ഹാജരില്ലാതെവന്നതു തിരഞ്ഞെടുപ്പുകാൎയ്യത്തിൽ ഏപ്പെട്ടിരുന്നതുകൊണ്ടാണെന്നു ചിലർ പ്രസ്താവിക്കയും ചോദ്യങ്ങൾ ചോദിക്കുവാൻ അനുദ്യോഗസ്ഥന്മാൎക്കുള്ള താല്പൎയ്യത്തെ നിയന്ത്രിക്കുവാനുള്ള ബില്ലിന്റെ ആലോചന മാററി വയ്ക്കണമെന്നു ആവശ്യപ്പെടുകയുംചെയ്തു എങ്കിലും അതു വകവയ്ക്കാതെ ബില്ല് ആലോചനയ്ക്കെടുക്കുകയായിരുന്നു ഗവമ്മെൻറു ചെയ്തതു്. ഹാജരില്ലാത്ത മെമ്പർമാരിൽ പലരും ഡൽഹിയിൽ ഉണ്ടായിരുന്നിട്ടും ഈ സഭയ്ക്കു ഹാജരാകാതെയിരുന്നതു കർത്തവ്യബോധം ഇല്ലാത്തതുകൊണ്ടാണെന്നു ലാമെമ്പർ പറഞ്ഞപ്പോൾ അവർ വളരെ ഗൗരവമേറിയ ജോലികൾക്കാണു ഡൽഹിയിൽ വന്നിട്ടുള്ളതെന്നു ഒരു അനുദ്യോഗസ്ഥമെമ്പർ പറഞ്ഞു. അവർ സഭക്കു ഹാജരായില്ലെങ്കിലും ഹാജരാകാത്ത ദിവസത്തേക്കും അലവൻസു വാങ്ങുന്നുണ്ടെന്നു ലാമെമ്പർ പ്രസ്താവിച്ചു. ലാമെമ്പർ ഒരാണ്ടിൽ കെട്ടിവാങ്ങിക്കുന്ന അലവൻസ് എൺപതിനായിരംരൂപയാണു് എന്നായിരുന്നു അനുദ്യോഗസ്ഥമെമ്പർ പറഞ്ഞ മറുപടി.

—:—

## ൫൦ സീററിനു ൧൪൪ സ്ഥാനാൎത്ഥികൾ

സിൻഡിലെ തിരഞ്ഞെടുപ്പിനു അമ്പതു സീററുണ്ടായിരുന്നതിനു നൂററിനാല്പത്തിനാലു സ്ഥാനാൎത്ഥികൾ നിന്നിരുന്നു. ഒരു സീററിനു മൂന്നു സ്ഥാനാൎത്ഥി വീതമേ ആയിട്ടുള്ളു. അതിൽ കൂടുതൽ സ്ഥാനാൎത്ഥികൾ തിരുവിതാംകൂറിൽ ഉണ്ടാകുമെന്നാണു തോന്നുന്നതു്. ഡൽഹിയിലെ റേറിൽ തിരുവിതാംകൂറിലെ 43 പൊതുനിയോജക സീററുകളിൽ മുമ്മൂന്നു സ്ഥാനാൎത്ഥികൾവീതം നില്ക്കുകയാണെങ്കിൽ അടുത്ത തിരഞ്ഞെടുപ്പിൽ ആകെ സ്ഥാനാൎത്ഥികളുടെ എണ്ണം 129 ആയിരിക്കും. പിന്നത്തെ തിരഞ്ഞെടുപ്പിനു ഈ 129 പേരെകൊണ്ടു ഉപദ്രവമുണ്ടാകയില്ലെന്നു സിദ്ധം.

—:—

## മിശ്രവിവാഹം

ഹിന്ദുക്കളിലെ വിവിധവൎഗ്ഗങ്ങൾ തമ്മിലുള്ള വിവാഹം സാധൂകരിക്കുന്നതിനുള്ള ഡാക്ടർഭഗവാൻദാസിൻെറ ബിൽ

പതിന്നാലു വോട്ടിനെതിരായി 36 വോട്ടോടെ അസംബ്ളി തള്ളിക്കളഞ്ഞു.

ആകെ അമ്പതുപേരേ അസംബ്ളിയിൽ ഉണ്ടായിരുന്നുള്ളോ എന്നറിഞ്ഞില്ല. 50 ഇൻഡ്യൻ അസംബ്ളി മെമ്പർമാരിൽ 36 പേർ അഥവാ 72 ശതമാനം 19-ാം നൂററാണ്ടിൽ നരച്ചുതുടങ്ങിയവരുണ്ടെന്നു സിദ്ധം.

---

## ഒരു അത്യാഹിതം

കഴിഞ്ഞ ഇരുപത്തിനാലു കൊല്ലം എസ്. എൻ. ഡി. പി. യോഗം ഹെഡ്ക്ലാർക്കും വ്യവഹാരകാര്യസ്ഥനുമായിരുന്ന മി: കെ. നാരായണൻ 1112 മകരം 25-ാംനു- ഞായറാഴ്ച ആലപ്പുഴ ഗവണ്മെൻറാശുപത്രിയിൽവച്ച് പ്രമേഹംമൂലം 44-ാമത്തെവയസ്സിൽ നിര്യാതനായിരിക്കുന്നു. അദ്ദേഹത്തിൻെറ മരണത്തിൽ ദുഃഖിച്ച് ആലപ്പുഴ കമ്പോളത്തിലെ ഈഴവരുടെ പല കടകളും അന്ന് അടയ്ക്കുകയുണ്ടായി. മെ: വി. കെ. വേലായുധൻ, എം. എസ്. അനിരുദ്ധൻ മുതലായി ഒട്ടധികം മാന്യന്മാരുടെയും അമ്പലപ്പുഴ എസ്. എൻ. ഡി. പി. വളൻറീയർ സംഘത്തിൻേറയും സാന്നിദ്ധ്യത്തിൽ ശവദാഹകർമ്മം നിർവഹിക്കപ്പെട്ടു. പരേതാത്മാവിനു നിത്യശാന്തിയുണ്ടാകട്ടെ.

---



ജി. ഭാസ്കരൻ, തിരുവനന്തപുരം. ഇദ്ദേഹം കഴിഞ്ഞ വാരത്തിൽ മദ്രാസിൽവച്ചുനടത്തിയ ഒളിമ്പിക്ക് കായികമത്സരത്തിൽ 440 മീററർ ഓട്ടത്തിൽ ഒന്നാമതായി വിജയിയായിരിക്കുന്നു.

## പ്ളീഡർഷിപ്പ് അവകാശം

പ്ളീഡർഷിപ്പുപരീക്ഷാ വിജയികളായ മുൻസിപ്പുകോർട്ടു വക്കീലന്മാർക്ക് ഒരു പരീക്ഷവച്ച് അവരെയുംകൂടി ഹൈക്കോടതിയിലെ അഡ്വൊക്കേററു് ആക്കുന്നതിൽ വിരോധമില്ല എന്നു ബാർ കൌൺസിൽ ബിൽ സിലക്ട് കമ്മിററി നിശ്ചയിച്ചിരിക്കുന്നു. കമ്മിററിയിലെ രണ്ടംഗങ്ങൾ ഈ അഭിപ്രായത്തെ എതിർക്കുന്നു. ഹൈക്കോർട്ടു ബാർ അസോസിയേഷൻ മീററിങ്ങുകൂടി ഈ നിശ്ചയത്തെ എതിർക്കുവാൻ ആലോചിക്കുന്നു എന്നറിയുന്നു. എന്തിനു അല്പസ്വല്പം തൊഴിലുള്ളവരെ തൊഴിലില്ലാത്തവരാക്കുന്നു എന്നു ബാർ അസോസിയേഷൻെറ ദയ.

---

1112 മകരം

അവസാനത്തെ രണ്ടാഴ്ചകളിലെ

സമ്മാനാർഹമായ നമ്പർ

# 3773

# എസ്. എൻ. ഡി. പി. യോഗം നിയമസഭാസ്ഥാനാർത്ഥികൾ

എസ്. എൻ. ഡി. പി. യോഗം പാർലമെൻററി ബോർഡിൻെറ ഒരുയോഗം 1112 മകരം 28-ാംനു- ആലപ്പുഴവച്ചുകൂടി, അടുത്ത നിയമസഭാ തിരഞ്ഞെടുപ്പുസംബന്ധിച്ച്, ഈഴവൎക്കു സംവരണംചെയ്യപ്പെട്ടിട്ടുള്ള സീററുകളിലേക്കു താഴെപറയുന്നവരെ സ്ഥാനാർത്ഥികളായി തിരഞ്ഞെടുത്തിരിക്കുന്നു.

## ശ്രീമൂലംഅസംബ്ളി

| നിയോജകമണ്ഡലം | സ്ഥാനാർത്ഥിയുടെപേരു് |
|---|---|
| 1. നെയ്യാററിൻകര-തിരുവനന്തപുരം | വി. കുഞ്ഞുകൃഷ്ണൻ ബി. എ., ബി. എൽ. വക്കീൽ, തിരുവനന്തപുരം |
| 2. ചിറയിൻകീഴ്-നെടുമങ്ങാട്ട് | വി. നാണു, വക്കീൽ ആററുങ്ങൽ |
| 3. കൊല്ലം-കൊട്ടാരക്കര | കെ. കുഞ്ഞുകൃഷ്ണൻ, ബി. എ., ബി. എൽ. വക്കീൽ, കൊല്ലം |
| 4. മാവേലിക്കര-കുന്നത്തൂർ | കണ്ണാറെ ഗോപാലപ്പണിക്കർ വക്കീൽ, ചെങ്ങന്നൂർ |
| 5. കരുനാഗപ്പള്ളി-കാർത്തികപ്പള്ളി | കെ. കേശവൻ, ബി. എ., ബി. എൽ. വക്കീൽ, കൊല്ലം |
| 6. അമ്പലപ്പുഴ-ചേർത്തല | വി. കെ. വേലായുധൻ, ബി. എ., ബി. എൽ. വക്കീൽ, ആലപ്പുഴ |
| 7. വൈക്കം-കോട്ടയം | കെ. ആർ. നാരായണൻ തലയോലപ്പറമ്പ് |
| 8. കുന്നത്തുനാട്ട്-പറവൂർ | ഈ നിയോജകമണ്ഡലത്തിലെ തിരഞ്ഞെടുപ്പു മാററിവച്ചു. |

## ശ്രീചിത്തിരസ്റ്റേററ്കൗൺസിൽ

| | |
|---|---|
| 1. വൈക്കം-കോട്ടയം-ചങ്ങനാശേരി-പീരുമേട്ട് | ടി. കെ. കിട്ടൻ കോട്ടയം |
| 2. കരുനാഗപ്പള്ളി-കാർത്തികപ്പള്ളി-അമ്പലപ്പുഴ-ചേർത്തല | എം. എസ്. അനിരുദ്ധൻ, ബി. എ., ബി. എൽ. വക്കീൽ, തിരുവനന്തപുരം |





സി. കേശവൻ ബന്ധനത്തിൽ ഇന്നു് 443 ദിവസം

## ചില വിവരങ്ങൾ

ആണ്ടുതോറും ബ്രിട്ടീഷ് പോസ്റ്റാഫീസ് പതിനാറുകോടിയിൽ കൂടുതൽ പാർസലുകൾ ചെലവാക്കുന്നുണ്ട്.

* * *

ലണ്ടൻ പട്ടണത്തിലെ ജനസംഖ്യ പകൽ 500,000—ം രാത്രി 11,000—ം ആണ്.

* * *

ലണ്ടനിൽ ആണ്ടുതോറും വണ്ടികളിലും മററും വച്ചു മറന്നു പോകുന്ന സാധനങ്ങളുടെ എണ്ണം 175,000 ആണ്.

* * *

ഹിപ്പോപോട്ടമസ് എന്ന ജന്തുവിൻെറ തൊലിക്ക് ഒന്നര ഇഞ്ചു് ഘനമുണ്ട്.

* * *

ജമ്മൻകാർ 1870-71-ൽ പാരീസ് നിരോധിച്ചപ്പോൾ എലി ഒന്നിനു അരക്രൗൺവരെ വിലവൎദ്ധിച്ചിരുന്നു.

—:—

# 10 രൂപ സമ്മാനം

ഈ ലക്കം സൂക്ഷിക്കുവിൻ

കേരളകൌമുദി ആദ്യത്തെ പുറത്തിൻെറ അടിയിൽ ഇംഗ്ലീഷിൽ ഒരുനമ്പർ കൊടുത്തിട്ടുള്ളതു ശ്രദ്ധിക്കുക. കൌമുദിയുടെ ഓരോകാപ്പിക്കും ഓരോനമ്പരുണ്ട്. രണ്ടാഴ്ചയിലെ നമ്പരുകൾ വീതം ഓരോതവണയും നറുക്കിടുന്നതും സമ്മാനാർഹമാകുന്ന നമ്പർ അടുത്ത ലക്കത്തിൽ പരസ്യം ചെയ്യുന്നതുമാകുന്നു.

സമ്മാനാർഹമായ നമ്പരുള്ള കൌമുദിയുടെ പുറം അയച്ചുതരുന്നവൎക്കു അഞ്ചു രൂപാ വിലയ്ക്കുള്ള പുസ്തകങ്ങളും സൗജന്യമായി അയച്ചുകൊടുക്കുന്നതാണ്. [സമ്മാനാർഹമായ നമ്പർ ഓരോമാസവും ആദ്യത്തെയും മൂന്നാമത്തെയും ഞായറാഴ്ചകളിൽ പുറപ്പെടുന്ന കൌമുദിയിൽ ഉണ്ടായിരിക്കും]

# സംയുക്തരാഷ്ട്രീയകാൺഗ്രസ്
# തിരഞ്ഞെടുപ്പ് പരിശ്രമസമാരംഭം

## നേതാക്കന്മാരുടെ ഉൽബോധനങ്ങൾ

അടുത്തുവരുന്ന നിയമസഭാതിരഞ്ഞെടുപ്പ് സംബന്ധിച്ച് സമസ്ത തിരുവിതാംകൂർ സംയുക്തരാഷ്ട്രീയകാൺഗ്രസ്സിന്റെ പ്രചരണവേല ഏതാനംദിവസങ്ങൾക്കുമുൻപ് പത്തനംതിട്ടവെച്ച് സമാരംഭിച്ചിരിക്കുന്നു. അന്ന് കാൺഗ്രസ് വൈസ്പ്രസിഡണ്ട് മി: വി. കെ. വേലായുധന്റെ അദ്ധ്യക്ഷതയിൽ ക്രൈസ്തവ ഈഴവ മുസ്ലീംസമുദായങ്ങളുടെ ഒരു സംയുക്തമഹാസമ്മേളനം നടത്തുകയും അടുത്തുവരുന്ന തിരഞ്ഞെടുപ്പിൽ സംയുക്തസമുദായങ്ങളുടെ ചുമതലകളെപ്പററി പ്രസ്തുത സമുദായങ്ങളിൽപെട്ട കാൺഗ്രസ്സ് നേതാക്കന്മാർ ഉൽബോധജനകങ്ങളായ പ്രസംഗങ്ങൾ ചെയ്യുകയും ഉണ്ടായി. അവരിൽ ചിലരുടെ പ്രസംഗങ്ങളുടെ സംഗ്രഹം തഴെ ചേർക്കുന്നു. : : :

### മി. വി. കെ. വേലായുധൻ

സംയുക്ത പാർലമെൻററി ബോർഡിൽനിന്നു സമാരംഭിച്ചിരിക്കുന്ന തെരഞ്ഞെടുപ്പ് പ്രചരണം സംബന്ധിച്ചുള്ള



പ്രാരംഭയോഗമാണിതു്. ഈ സമ്മേളനത്തിൽ ആദ്ധ്യക്ഷ്യം വഹിക്കുന്നതിനുള്ള ഭാഗ്യം സിദ്ധിച്ചതിൽ എനിക്ക് അതിയായ ചാരിതാർത്ഥ്യമുണ്ടു്. 1108 മുതൽ സംയുക്ത രാഷ്ട്രീയ മഹാസഭയുടെ നേതൃത്വത്തിൽ ഇന്നാട്ടിൽ പ്രക്ഷോഭണംനടത്തിയവിവരം എല്ലാവർക്കും അറിവുള്ളതാണല്ലൊ. നിയമസഭകളിലും പബ്ളിക്കു സർവീസിലും ജനസംഖ്യാനുപാതികമായ പ്രാതിനിധ്യം ലഭ്യമാകണമെന്നുള്ളതായിരുന്നു ആ പ്രക്ഷോഭണത്തിന്റെ ഉദ്ദേശം. ഗവമെന്റിൽനിന്ന് ഈ പ്രശ്നങ്ങൾക്കു ഒട്ടു മിക്കവാറും അനുകൂലമായ തീരുമാനം ഉണ്ടാക്കിയിരിക്കുന്നു. തെരഞ്ഞെടുപ്പു സംബന്ധിച്ചു സംയുക്ത രാഷ്ട്രീയസഭയിൽനിന്നു് ഒരു പാർലമെൻററിബോർഡ് രൂപവൽക്കരിച്ചിട്ടുണ്ടു്. കഴിഞ്ഞ പ്രക്ഷോഭണകാലത്തു് ക്രൈസ്തവരും ഈഴവരും മുസ്ലീങ്ങളും കൂടി യോജിച്ചുനിന്നു രാജ്യക്ഷേമത്തിനായി പ്രവർത്തിച്ചിട്ടുണ്ടു്. പരസ്പരവൈരുദ്ധ്യം നന്നല്ലെന്നും സർവസമുദായമൈത്രി സുസ്ഥാപിതമാക്കണമെന്നും പാർലമെൻററിബോർഡ് ആഗ്രഹിക്കുകയും അതനുസരിച്ച് ഒരു കാര്യപരിപാടി സൃഷ്ടിക്കുകയുംചെയ്തു. ഈ രാജ്യത്തെ പ്രധാന സമുദായമായ നായർസമുദായത്തെക്കൂടി ഉൾപ്പെടുത്തി തെരഞ്ഞെടുപ്പ് നടത്താൻ മി. ഏ. ഏ. പോളിന്റെ നായകത്വത്തിൽ ചെയ്യപ്പെട്ട ശ്രമങ്ങൾ സുവിദിതമാണു്. ജനസംഖ്യയുടെ തോതുവച്ചു നോക്കിയാൽ നായരോടൊപ്പം സീററുകൾ നിയമസഭയിൽ ഈഴവനും കിട്ടണമെന്നു വാദിക്കാവുന്നതാണു്. അടുത്ത തെരഞ്ഞെടുപ്പു സുഗമമായും സൌഹാർദ്ദമായും നടത്താൻവേണ്ടി നായന്മാർ 13 സീററുകൾ എടുത്തുകൊള്ളട്ടെയെന്നു നാമെല്ലാവരും സമ്മതിച്ചെങ്കിലും അവർക്ക് സമ്മതമായില്ല. ഇപ്പോഴത്തെ തെരഞ്ഞെടുപ്പിൽ ഒരു പ്രത്യേകത ഈ സംയുക്തസഭയിൽ നിന്നു് ഏർപ്പെടുത്തീട്ടുണ്ടു്. ഇതിനുമുമ്പ് ഓരോ സ്ഥാനാർത്ഥിയും സ്വന്ത നിലയിൽ തന്നെ നിന്നു് തെരഞ്ഞെടുപ്പു പരിശ്രമങ്ങൾ നടത്തുകയും അനന്തരം തങ്ങളുടെ നിയമസഭാജീവിതം സ്വന്തനിലയിൽ തന്നെ കഴിച്ചുകൂട്ടുകയും ചെയ്തു. നാം ക്ലേശിച്ചു സമ്പാദിച്ച വിജയം നാട്ടിനും നാട്ടാർക്കും പ്രയോജനകരമായ വിധത്തിൽ ഉപയോഗിക്കണമെന്നു സംയുക്ത രാഷ്ട്രീയമഹാസഭ നിശ്ചയിച്ചുകഴിഞ്ഞു. ഈ മൂന്നു സമുദായങ്ങളുടെയും പ്രതിനിധികളെ നിയമസഭാതെരഞ്ഞെടുപ്പിൽ സ്ഥാനാർത്ഥികളായി നിറുത്തണമെന്നും അതു സംബന്ധിച്ചു വേണ്ട ഉൽബോധനം നൽകണമെന്നും ആണു് ഈ പ്രചരണത്തിന്റെ ഉദ്ദേശം. പത്തനംതിട്ട നിയോജകമണ്ഡലത്തിലെ സ്ഥാനാർത്ഥി പത്തനംതിട്ട താലൂക്കിൽ ജനിച്ചുവളൎന്ന ആളായിരിക്കണം എന്നു പ്രസ്താവിക്കുന്നതായ ഒരു നോട്ടീസ് ഈ യോഗത്തിൽ വന്നതിനുശേഷം എനിക്കു കിട്ടി. ഇപ്പോഴത്തെ പല നിയോജകമണ്ഡലങ്ങളും മൂന്നുനാലും താലൂക്കുകൾ ചേർന്നുള്ളതാണു്. ആ സ്ഥിതിക്കു് ഈ നോട്ടീസിലെ തത്വം അനുസരിച്ചുപോയാൽ കാര്യനിർവഹണം എങ്ങനെ സാദ്ധ്യമാകും? നിങ്ങളുടെ കുടുംബത്തിൽപെട്ട ആൾ മാത്രമെ നിങ്ങളുടെ രോഗിയെ ചികിത്സിക്കാവു എന്നു ശഠിക്കുന്നതു് കൊള്ളാമോ? നിങ്ങളുടെ കേസു നടത്താൻ ഒരു വിദഗ്ദ്ധനായ അഭിഭാഷകനെ അന്വേഷിക്കുകയല്ലാതെ അതിലേക്കു നിങ്ങളുടെ കുടുംബത്തിൽപെട്ട ആൾതന്നെ വേണമെന്നു നിർബന്ധം പിടിക്കുന്നതു യുക്തമാണോ? അതുകൊണ്ടു പത്തനംതിട്ട താലൂക്കിനും നമ്മുടെ നാട്ടിനും പ്രയോജനംവരുത്തുന്ന ആളെ നിറുത്തണം. ഗവമെന്റിനോടു് മത്സരിക്കേണ്ടിവന്ന സന്ദർഭത്തിൽ നാം മൂന്നുകൂട്ടരും യോജിപ്പോടുകൂടി വർത്തിച്ചു. കിട്ടിയതു പങ്കിടേണ്ട സന്ദർഭമാണിതു്. പുറമെ ആകർഷണീയമായി തോന്നുന്ന പല വിദ്യകളും നിങ്ങളോടു് ചിലർ പ്രയോഗിച്ചേക്കാം. അവരെ നിങ്ങൾ ബുദ്ധിപൂർവം സൂക്ഷിച്ചുകൊള്ളണം. സംയുക്തമഹാജനസഭ നിറുത്തുന്ന സ്ഥാനാർത്ഥിയെ അനുകൂലിക്കുന്നതിനാൽ നിങ്ങൾ തൊഴിലാളിയേയും കൃഷകനെയും വ്യവസായിയേയും അനുകൂലിക്കുകയും വർഗ്ഗീയകുത്തുമ്പിനെ എതിർക്കുകയും ആണ് ചെയ്യുന്നതു്. തിരുവിതാംകൂറിൽ—എന്നു മാത്രമല്ല എല്ലായിടത്തും—ഈഴവസംഘടനയെ എല്ലാവരും പുകഴ്ത്തുന്നു. എന്റെ ഈഴവസഹോദരങ്ങളേ! നിങ്ങളുടെ നേരും നെറിയും ഈ തെരഞ്ഞെടുപ്പിൽ നിങ്ങൾ പ്രത്യക്ഷമാക്കുവിൻ. സംയുക്തസഭക്കാരുടെ സ്ഥാനാർത്ഥി വിജയം പ്രാപിക്കുമെന്നുള്ള കാര്യത്തിൽ എനിക്കു സന്ദേഹമില്ല തന്നെ. ഈ പ്രസ്ഥാനത്തോടു് മല്ലിടുവാൻ ഏറെ ആർക്കും ശക്തിയുണ്ടാകയില്ല. പക്ഷേ മത്സരത്തിന് ഇടവരുത്താതെ വിജയം കരഗതമാക്കുന്നതാണുത്തമം. സംയുക്തസഭയാൽ നിയുക്തനാകുന്ന സ്ഥാനാർത്ഥിയെ അനുകൂലിക്കുമെന്നു നിങ്ങൾ പരസ്യമാക്കുവിൻ. സംയുക്തമഹാസഭയുടെ തീരുമാനത്തെ തെരഞ്ഞെടുപ്പുകാര്യത്തിൽ നിങ്ങൾ അനുകൂലിക്കുമെന്ന് ഉച്ചൈസ്തരം ഘോഷിക്കുവിൻ!

## മി. എൻ. വി· ജോസഫ്

1108-ാം മാണ്ട മീനത്തിൽ ആണെന്നു തോന്നുന്നു, മാരാമൺ മണപ്പുറത്തു വെച്ച് പന്തീരായിരത്തിനുമേലും പതിനയ്യായിരത്തിനു താഴെയും വരുന്ന ജനസമൂഹത്തോട് അന്നത്തെ രാഷ്ട്രീയ സംരംഭങ്ങളെപ്പററി രണ്ടു മൂന്നു മണിക്കൂർ നേരം പ്രസംഗിക്കുന്നതിനുള്ള ഭാഗ്യം എനിക്കുണ്ടായി. അതിനുശേഷം ഇതേവരെയായി പല പ്രസംഗങ്ങളും ഈ വിഷയത്തെപ്പററി നിങ്ങൾ കേട്ടു കാണും. മൂന്നു സമുദായങ്ങളിലെ സാമുദായിക സ്ഥാപനങ്ങൾ സംയുക്തമായി നിന്നുകൊണ്ടാണു സംയുക്ത രാഷ്ട്രീയ മഹാജനസഭ രൂപവൽക്കരിച്ചതു്. നമ്മുടെ പ്രസ്ഥാനത്തിനു പല പ്രതിബന്ധങ്ങളുമുണ്ടായി. പല വ്യക്തികളും ക്ലേശങ്ങൾ സഹിച്ചു. പരസ്പര വിശ്വാസത്തോടുകൂടി ധീരധീരം യുദ്ധം ചെയ്തു. നമ്മുടെ അവിതർക്കിത നേതാവും ധീരയോദ്ധാവുമായ മി. സി. കേശവൻ ഇന്നും ജയിൽവാസം അനുഭവിക്കുന്നു. "നിയമ സഭയിലെ 14 സീററുകളും വേണമെങ്കിൽ കൊടുത്തുകളയാം; നമ്മുടെ കേശവനെ ഇങ്ങുകിട്ടിയാൽ മതി" എന്ന് എൻെറ നാവിൽ ഒരവസരത്തിൽ പൊന്തി വന്നു പോയിട്ടുണ്ട്. അര നൂററാണ്ടു നിസ്തുലം പ്രവത്തിച്ചാൽ സാധിക്കാത്ത വിജയം ആണു് നമുക്കുണ്ടായതു്. നാം ഏതു തത്വത്തിനായി യുദ്ധം ചെയ്തുവോ ആ തത്വം ഗവർണ്മെൻറിനെക്കൊണ്ടു നാം സമ്മതിപ്പിച്ചു. അടുത്ത നിയമസഭാ തിരഞ്ഞെടുപ്പ് ഈ മൂന്നു സമുദായങ്ങളും കൂടി യോജിച്ചു നടത്തണമെന്നാണു സംയുക്ത രാഷ്ട്രീയ മഹാജനസഭയുടെ തീരുമാനം. എല്ലാവരുംകൂടി യോജിച്ചു പരിശ്രമിച്ചിട്ടു സുറിയാനിക്കാക്കും തെക്കൻ തിരുവിതാംകൂർകാക്കും എത്ര സീററുവീതം കിട്ടുമെന്നു നോക്കാം. നേരോടും നെറിയോടും വിശ്വാസത്തോടും കൂടി വത്തിച്ച കമ്മിററിക്കാരുടെ നായകത്വത്തിൽ നാം പ്രക്ഷോഭണം നടത്തി. ക്രിസ്ത്യാനികളിൽ ഒരൊററ ആൾ നിന്നു മററുള്ളവരോടു മത്സരിച്ചു മാററു് ഉരച്ചുനോക്കേണ്ടു നിയോജക മണ്ഡലമാണ് പത്തനംതിട്ട. അതുകൊണ്ടാണു ഈ പ്രചരണം പത്തനംതിട്ടയിൽത്തന്നെ ആരംഭിക്കണമെന്നു വച്ചതു്. ഇവിടെ ഈഴവനും മുസ്ലീമിനും ക്രൈസ്തവനും സമ്മതിദായകബലമുണ്ട്. ഇവിടെ ഉണ്ടാകാൻ പോകുന്ന വിജയത്തിൻെറ കൊടി നാടെങ്ങും പറക്കാൻ ഇടവരണം. നാലുകൊല്ലം മണ്ണെണ്ണ വററിച്ചാണു ഞങ്ങൾ ഓരോ നിയോജക മണ്ഡലത്തിലെയും സമ്മതിദായക ലിസ്റ്റ് പഠിച്ചതു്. സംയുക്ത പാർല്ലമെൻററി ബോർഡിൽ നിന്നു നിറുത്തുന്ന ആളിനു നിങ്ങൾ വോട്ടു കൊടുക്കണം. നാം നാലുകൊല്ലക്കാലം വളരെ വേല എടുത്തു്, വിയത്തു്, പട്ടിണികിടന്നു്, കഷ്ടപ്പെട്ട് കുളം കലക്കി. മത്സ്യത്തെ പരുന്തിനു കൊടുക്കരുതേ. ഈ നാലുകൊല്ലക്കാലം ഞങ്ങൾ പറഞ്ഞതു നിങ്ങൾ കേട്ടതുകൊണ്ടു നിങ്ങൾക്കു യാതൊരു ആപത്തും വന്നില്ല. ഞങ്ങളാരും കള്ളന്മാരല്ല. ഒന്നുകൂടെ ഞങ്ങൾ പറയുന്നതു കേൾക്കുവിൻ"



## മി. കെ. അയ്യപ്പൻ

അഖില തിരുവിതാംകൂർകാക്കും പ്രയോജനമുള്ള പ്രശ്നങ്ങളാണ് നമുക്ക് അഭിമുഖീകരിക്കാനുള്ള തു്. അതുകൊണ്ടു നിയമസഭയിൽ യോഗ്യന്മാരെ തന്നെ തെരഞ്ഞെടുത്തു് അയയ്ക്കണം. പൊതുക്കാര്യത്തിനു വേണ്ടി ത്യാഗം സഹിക്കാൻ സന്നദ്ധതയുള്ളവരെ അയയ്ക്കണം. നിങ്ങളുടെ നിയോജകമണ്ഡലത്തെ പ്രതിനിധീകരിക്കുന്ന സ്ഥാനാത്ഥി പ്രസ്തുത സ്ഥാനം പൊതുക്കാര്യത്തെ വിസ്മരിച്ച് സ്വന്തം കാര്യത്തിന് ഉപയോഗിക്കാത്ത ആളായിരിക്കണം.

## മി. പി. കെ· കുഞ്ഞു്

ക്രിസ്ത്യാനികളുടേയും ഈഴവരുടേയും ഔദാര്യം, സേവനം, ത്യാഗം, ആത്മാത്ഥത എന്നിവയാണ് മുസ്ളീങ്ങളെ സഹായിച്ചതു്. നാം നന്ദി പ്രകടിപ്പിക്കേണ്ട അവസരം ഇതാണ്. ക്രിസ്ത്യാനികളുടെ വിജയത്തിനുവേണ്ടി, അവരും നമ്മളുമായി യോജിച്ചുനിന്നു പ്രവത്തിച്ച രാഷ്ട്രീയ പ്രസ്ഥാനത്തിൻെറ ലക്ഷ്യത്തെപ്രതി, നാം സഹായിക്കണം. എല്ലാ മുസ്ലീങ്ങളും പാർലമെൻററി ബോർഡിൻെറ നിർദ്ദേശം അനുസരിച്ച് പ്രവത്തിക്കണം. സംയുക്തരാഷ്ട്രീയ കോൺഗ്രസ് നിർദ്ദേശിക്കുന്ന സ്ഥാനാത്ഥികളെ അനുകൂലിക്കണം. ഈ സംഗതിയിൽ സ്വദേശി പ്രസ്ഥാനം എടുക്കരുതു്. വ്യക്തികളെ അല്ല നാം ആശ്രയിക്കേണ്ടതു്.

## മി. സി. വി. കുഞ്ഞുരാമൻ

ഒററക്കാശു ചെലവാകാത്ത ഒരു വിദ്യയാണ് പാർല്ലമെൻററിബോർഡ് നിർദ്ദേശിക്കുന്നതു്. ആ ബോർഡ് പറയുന്ന ആളിനെ എല്ലാവരും സഹായിക്കണം. ഒരു കാശും ചെലവില്ല. നിങ്ങളുടെ കയ്യിൽ ഒരു വോട്ട് ഉണ്ട്. അതങ്ങു കൊടുത്തേക്കണം. ഓരോ കരിശ്ശുംവരച്ച് ഇങ്ങുപോന്നേക്കണം. എൻെറ ഈഴവസഹോദരന്മാർ ഒരു സം

ഗതി പ്രത്യേകം ഓർക്കണം. എസ്. എൻ. ഡി. പി. യോഗം നമ്മുടെ നാരായണഗുരുസ്വാമിയുടെ സഭയാണ്. നിങ്ങൾ ക്ഷേത്രത്തിൽ വഴിപാടു സമർപ്പിക്കാറുണ്ടല്ലൊ. അതുപോലെ നിങ്ങളുടെ വോട്ടു നാരായണഗുരുസ്വാമിക്കു വഴിപാടായി കൊടുത്തേക്കണം. ആരെങ്കിലും കൊണ്ടുപോകട്ടെ. ഈഴവന്റെ സംഘടനയുടേയും രാഷ്ട്രീയ പ്രബുദ്ധതയുടേയും അടിസ്ഥാനമാണല്ലൊ എസ്. എൻ. ഡി. പി. യോഗം. പ്രസ്തുത യോഗത്തിൽ നടത്തിയ പ്രക്ഷോഭണം വഴിയായിട്ടല്ലാതെ ഈഴവനു സംഘടനയോ രാഷ്ട്രീയപ്രബുദ്ധതയോ ഉണ്ടായിട്ടില്ല. ഈ സംഘടനയും രാഷ്ട്രീയ പ്രബുദ്ധതയും നാം കൊണ്ടുനടക്കുന്നിടത്തോളംകാലം നമ്മെ തോല്പിക്കാൻ നായർക്കോ നസ്രാണിക്കോ സാധിക്കുകയില്ല. എന്നാൽ ഈ സംഘടന പൊളിഞ്ഞുപോയാൽ എല്ലാവരും നമ്മെ തോല്പിക്കും. എസ്. എൻ. ഡി. പി. യോഗത്തിൽനിന്നു് ഏതു ക്രിസ്ത്യാനിയെ നിറുത്തുന്നുവോ ആ ദേഹത്തിനു മാത്രമെ ഈഴവർ വോട്ടുകൊടുക്കുകയുള്ളു, നിശ്ചയം. പത്തനംതിട്ട നിയോജക മണ്ഡലത്തിൽ ഈഴവർക്കു 3000 വോട്ടുണ്ടു്. അവ മുഴുവനും തന്നാലും ജയിക്കാൻ കഴിവില്ലാത്ത ക്രിസ്ത്യാനി ഈ നിയോജകമണ്ഡലത്തിൽ നില്ക്കരുതു്. അങ്ങനെയുള്ള ആൾ നിന്നാൽ അദ്ദേഹത്തിനും ക്രൈസ്തവസമുദായത്തിനും അപമാനത്തിനിടവരും. ഞങ്ങളുടെ വോട്ടു വെറുതെ കളഞ്ഞല്ലൊ എന്നുള്ള സങ്കടം ഞങ്ങൾക്കും ഉണ്ടാകും. അങ്ങനെ വന്നാൽ വെറുതെ കളഞ്ഞുവെന്നു കാര്യമായിട്ടുതന്നെ പറയാം. ഇവിടെ ഈഴവനെ നിറുത്തിയാൽ നായർ വോട്ടുതരാമെന്നു സ്വകാര്യമായി പറയുന്നുണ്ടു്. അപ്പോൾ ഞങ്ങളുടെ സീറ്റു എട്ടുപോയി ഒൻപതാകും. **ഇതിൽ ഈഴവനു കൊതി തോന്നുന്നില്ലെന്നില്ല. പക്ഷെ ഈഴവന്റെ നേരും നെറിയും ധർമ്മബോധവും ഇതിനു സമ്മതിച്ചുകൊടുക്കുകയില്ല. പാർലമെന്ററി ബോർഡ് തെരഞ്ഞെടുക്കുന്ന ക്രിസ്ത്യാനിക്കു മുസ്ലീംവോട്ടും കൊടുക്കും. ഈ വോട്ടുകളും സ്വന്തംസമുദായത്തിൽനിന്നും കിട്ടാവുന്നവോട്ടുകളും കൂടിയായാൽ ജയിക്കാവുന്ന ആൾമാത്രമെ ഇവിടെ നല്ക്കാവൂ. മുസ്ലീമിന്റേയും ക്രിസ്ത്യാനി**യുടെയും ഈഴവന്റെയും സത്യസന്ധത ഇവിടെ കാണിക്കണം.

## മി. കെ. ആർ. നാരായണൻ

നേരോടും നെറിയോടും ചങ്കുറപ്പോടുംകൂടി പ്രക്ഷോഭണം നയിച്ച മി: കേശവൻ പുറത്തുണ്ടായിരുന്നുവെങ്കിൽ അദ്ദേഹം എന്തുപറയുമായിരുന്നു എന്നു നാം ഈ തരുണത്തിൽ സഗൗരവം ആലോചിക്കണം. സ്ഥാനാർത്ഥിയുടെ ദേശമോ യോഗ്യതയോ നോക്കേണ്ട; സ്ഥാനാർത്ഥിയെ സമുദായം അംഗീകരിക്കുന്നുണ്ടോ എന്നുമാത്രം നോക്കിയാൽ മതി. കർമ്മകുശലനായ മി: വി. കെ. വേലായുധൻ ഞങ്ങളുടെ ജവഹരലാൽ നെഹ്റു ആണെന്നു സാഭിമാനം പറയാം. എസ്. എൻ. ഡി. പി. യോഗത്തിന്റെ അഭിപ്രായത്തെ പുലർത്തുന്നതിനുവേണ്ടി ചെയ്യുന്ന ഓരോ വോട്ടും നിങ്ങളുടെ അഭിമാന സൗധത്തിന്റെ കല്പടികളാണെന്നു നിങ്ങൾ ഓർക്കണം എന്നാണു എന്റെ ഈഴവസഹോദരങ്ങളോടു് എനിക്കു പറയാനുള്ളതു്. നിങ്ങൾക്കു് അടിമത്തമാണു് വേണ്ടതെങ്കിൽ എസ്. എൻ. ഡി. പി. യോഗത്തിന്റെ അഭിപ്രായത്തെ ലംഘിക്കുക. ക്രൈസ്തവർ അനുസരണമുള്ള സമുദായക്കാരാണ്. ഉശിരോടുകൂടിയ ക്രൈസ്തവപ്രസ്ഥാനം—വിശാലമായ ലക്ഷ്യം വച്ചുള്ള ക്രൈസ്തവപ്രസ്ഥാനം—മുമ്പോട്ടു വരുമ്പോൾ വിജയം നിശ്ചയമായിരിക്കും. ക്രൈസ്തവസമുദായമേ, നിങ്ങൾ തമ്മിൽ പകക്കാതിരിക്കുക. അന്തസ്സുള്ള നിങ്ങളുടെ പൊതുസ്ഥാപനത്തെക്കൊണ്ടു യോഗ്യതയുള്ള ഒരു ഒററ ആളെ നിറുത്തിക്കുക. നിങ്ങൾ നിങ്ങളുടെ ഗുരുവിനും സമുദായത്തിനും കളങ്കമുണ്ടാക്കരുതു്. നേരെ നില്ക്കാത്ത ഒരൊററ ഈഴവൻ ഈ നിയോജകമണ്ഡലത്തിൽ ഉണ്ടെന്നു കണ്ടാൽ എസ്. എൻ. ഡി. പി. യോഗത്തിന്റെ സർവ്വശക്തികളും ആ വ്യക്തിയെ നേരെ വരുത്താൻവേണ്ടി ഞങ്ങൾ പ്രയോഗിക്കും. ഈഴവസമുദായത്തിലെ പുരുഷന്മാരും സ്ത്രീകളും പ്രചരണവേലയ്ക്കായി ഇവിടെ പാഞ്ഞെത്തും. ക്രിസ്ത്യാനികളുടെ മതം സേവനത്തിന്റെയും ത്യാഗത്തിന്റെയും മൂർത്തീകരണമാണല്ലൊ. ത്യാഗമൂർത്തിയായ ക്രിസ്തുഭഗവാന്റെ ഉപദേശങ്ങളും ആദർശങ്ങളും 1937 വർഷക്കാലം ഉൾക്കൊണ്ടിട്ടും പൊതുഗുണത്തിനും സമുദായാഭിമാന സംരക്ഷണത്തിനും വേണ്ടി, ത്യാഗത്തിന്റെയും സേവനത്തിന്റെയും ആത്മാവു പ്രത്യക്ഷപ്പെടുത്തുവാൻ എന്റെ ക്രൈസ്തവസഹോദരന്മാർക്കു സാധിക്കുകയില്ലെങ്കിൽ അവർ ക്രിസ്തുമതം അവലംബിച്ചതുകൊണ്ടുള്ള പ്രയോജനം എന്താണെന്നു ഞാൻ ചോദിച്ചുകൊള്ളട്ടെ. അതുകൊണ്ടു് ഒരൊററ ക്രിസ്ത്യാനിയെ നിറുത്തി കാര്യം സാധിക്കുവാൻ നോക്കുക.

---

## അതു് എന്നെ ഓർമ്മിപ്പിക്കുന്നതു്

(ലയണൽ)

കഴിഞ്ഞ ആഴ്ചയിൽ ഒരു ദിവസം എനിക്കു രണ്ടുമൂന്നു മണിക്കൂർനേരത്തെ ഒരു തീവണ്ടിയാത്ര ചെയ്യേണ്ടതായി വന്നു. മഹാത്മാഗാന്ധിയെ പോലെ ദരിദ്രനാരായണന്മാരെ ഓർത്തിട്ടല്ലെങ്കിലും, നമ്മുടെ പണസഞ്ചിയുടെ ഭാരക്കുറവു കൊണ്ടും നാലാംക്ലാസ് ഏർപ്പാടു തീവണ്ടിക്കമ്പനിക്കാർ ഇനിയും നടപ്പിലാക്കിയിട്ടില്ലാത്തതുകൊണ്ടും മൂന്നാംക്ലാസിൽ തന്നെയായിരുന്നു എന്റേയും യാത്ര. സാധാരണ കാണാറുള്ളതുപോലെ പല തരക്കാരും തൊഴിൽക്കാരും വേഷക്കാരുമായ എട്ടുപത്തുപേർ ഞാൻ കയറിയിരുന്ന മുറിയിൽ ഓരോ ബെഞ്ചു തന്നേയും മുഴുവനായി കൈവശപ്പെടുത്തിക്കൊണ്ടിരുന്നിരുന്നു. വണ്ടി കുറെ അങ്ങു ചെന്നപ്പോൾ ഒരു ഇടസ്റ്റേഷനിൽനിന്നു രണ്ടുപേർ ബദ്ധപ്പെട്ടുവന്നു ഞങ്ങളുടെ മുറിയിൽകയറി. കാഴ്ചയിൽ അവരിൽ ഒരാൾ ഒരു പുത്തൻപണക്കാരനും അപരൻ അയാളെ ബാധിച്ചിരിക്കുന്ന ഇത്തിക്കണ്ണിയുമാണെന്നുതോന്നും. പണക്കാരൻ വന്നു എന്റെ ഇരിപ്പടത്തിനു നേരെ എതിരുവശമുള്ള ബെഞ്ചിൽ ആസനസ്ഥനായി. വണ്ടി അവിടം വിട്ടു മെല്ലെയും വേഗത്തിലും നിന്നും നിരങ്ങിയും ഭിക്ഷക്കാരുടെ ഇടവിടാതെയുള്ള പാട്ടുകച്ചേരികളും വഹിച്ചുകൊണ്ടു എഞ്ചിന്റെ ദാഹം തീർക്കുന്ന ഒരു സ്റ്റേഷനിൽ ചെന്നെത്തി. എഞ്ചിനെ സംബന്ധിച്ചിടത്തോളം ദാഹം ഉണ്ടെങ്കിലും ഇല്ലെങ്കിലും അതു് വെള്ളം നിറയെകുടിച്ചേ മതിയാകൂ. അനുകരണഭ്രമത്തിൽ അദ്വിതീയന്മാരാണല്ലോ നമ്മളിൽ അധികംപേരും. ഒരാൾ ഒരു ഓട്ടുകമ്പനി തുടങ്ങിയാൽ കാണാം ചുറ്റാകെ ഓട്ടുകമ്പനികൾ. വേറൊരാൾ ഒരു പറങ്കിയണ്ടി വ്യവസായശാല തുറന്നാൽ അപ്പോൾകാണാം ആ പ്രദേശമത്രയും പറങ്കിയണ്ടിശാലകൾ. ഇൻഷ്വറൻസ് മഹാമാരിക്കാകട്ടെ ഇനിയുംമറക്കാൻ കാലമായിട്ടില്ലല്ലോ. ഈ വാനരസ്വഭാവം കൊണ്ടോ, അതല്ല പരമാർത്ഥത്തിൽ ദാഹിച്ചിട്ടുതന്നെയോ, എഞ്ചിൻ വെള്ളംകുടിനടത്തുന്ന താവളങ്ങളിലെല്ലാം വണ്ടിയിൽ ചുമ്മാതിരിക്കുന്നവരും, ദരിദ്രനാരായണന്മാരായിരുന്നാൽ പോലും, നിവൃത്തിയുള്ളപക്ഷം ഓരോപാത്രം ചൂടുകാപ്പിയോ ചായയോ ബദ്ധപ്പെട്ടുവാങ്ങി വെപ്രാളപ്പെട്ടു് അണ്ണാക്കിൽ തള്ളുന്നതു് പലരും കണ്ടിരിക്കാനിടയുണ്ടു്. ഞങ്ങളുടെ വണ്ടി വെള്ളംകുടി സ്റ്റേഷനിൽ നിന്നതോടുകൂടി, കേട്ടാൽ നരകം കാണുന്ന ശബ്ദത്തിലുള്ള കാപ്പിക്കച്ചവടക്കാരുടെ വിളികളും അവരെ ആകർഷിക്കാനായുള്ള യാത്രക്കാരുടെ നിലവിളികളും പുറപ്പെട്ടു. അക്കൂട്ടത്തിൽ എന്റെ എതിരുവശത്തു ഇരുപ്പുറപ്പിച്ചിരിക്കുന്ന പണക്കാരനും ചേർന്നു. ഉടനെ പാഞ്ഞെത്തി രണ്ടുനാലു കാപ്പിക്കച്ചവടക്കാർ. അവരിൽ കണ്ടാൽ അല്പം ഭേദപ്പെട്ട ഒരാളിൽനിന്നു് നമ്മുടെ വിദ്വാൻ ഒരുപാത്രം ചൂടുചായവാങ്ങി. തീവണ്ടിയാപ്പീസുകളിലെ കാപ്പിക്കച്ചവടക്കാർക്കു തീവണ്ടിയാത്രക്കാരെ വലിയ വിശ്വാസമാണെന്നു തോന്നുന്നു. ചായകൊടുത്തു; കടന്നു കാപ്പിക്കച്ചവടക്കാരൻ അവിടന്നു്. പണം ചോദിച്ചതുമില്ല; കൊടുത്തതുമില്ല. കാപ്പിപ്പാത്രംപോലും വേണ്ടെന്നുള്ള ഭാവത്തിലാണു് അയാളുടെ പോക്കു്. അക്കാലികളുടെ ധർമ്മ അടുക്കളയിലെ വല്ല കിങ്കരനുമായിരിക്കുമോ ആ കാപ്പിക്കച്ചവടക്കാരൻ എന്നുപോലും സംശയിച്ചുപോകും. നമ്മുടെ പണക്കാരൻ ചായ വാങ്ങി കുടിക്കാനുള്ള ശ്രമവും തുടങ്ങി. എടുക്കും, താഴെവെയ്ക്കും; പിന്നേയും എടുക്കും പിന്നേയും താഴെവെയ്ക്കും. ഇങ്ങനെ ഒരു നാലഞ്ചാവർത്തി ചായപ്പാത്രം ഊഞ്ഞാലാട്ടുന്നതുകണ്ടപ്പോൾ, ഞാൻ അടുത്തിരിക്കുന്നതുകൊണ്ടായിരിക്കാം ചായ കവാത്തെടുക്കുന്നതല്ലാതെ ഇഷ്ടന്റെ ഉള്ളിൽ പ്രവേശിക്കാത്തതെന്നു് എനിക്കു തോന്നി. സ്വന്തകീശയിൽനിന്നു ചക്രം കൊടുത്തുവാങ്ങിയ സാധനങ്ങളായിരുന്നാൽ തന്നെയും അതു് ഉള്ളിലാക്കുന്നവിഷയത്തിൽ നമ്മളിൽ ചിലർ ഇപ്പോഴും പർദാ സമ്പ്രദായക്കാരാണല്ലോ. ഇങ്ങനെ വല്ല പർദാ പുരുഷനുമായിരിക്കണം നമ്മുടെ വിദ്വാൻ എന്നു് തീർച്ചപ്പെടുത്തി കാലനക്കാൻ എന്ന മട്ടിൽ ഞാൻ അവിടെനിന്നു എഴുന്നേറ്റു് വാതില്ക്കലേക്കു മാറി നിലകൊണ്ടു. ഒരു രണ്ടുമൂന്നു നിമിഷം കഴിഞ്ഞു ഞാൻ എന്റെ പഴയ സ്ഥാനം പ്രാപിച്ചു. അപ്പോഴും ചായപ്പാത്രം നമ്മുടെ പണക്കാരന്റെ സമീപത്തുതന്നെ ഇരിപ്പുണ്ടു്. പക്ഷേ ചായ അതിലില്ലതാനും. അങ്ങനെയിരുന്നപ്പോൾ ഞങ്ങളെ യാത്രയാക്കാനുള്ള മണികേട്ടു. ആ നിമിഷത്തിൽ കൈയ്യും നീട്ടിക്കൊണ്ടു കാപ്പിക്കച്ചവടക്കാരനും പണക്കാരനെ സമീപിച്ചു. അദ്ദേഹം അനങ്ങുന്നേയില്ല. വളരെ ഗൌരവം പിടിച്ചിരിക്കയാണു്. കാപ്പിക്കാരന്റെ ചോദ്യം ഒന്നിനൊന്നു ശക്തിപ്പെടുന്നു. അയാളുടെ ശബ്ദം അസഹ്യരൂപത്തിലായപ്പോൾ "ചക്രവുമില്ല, പാത്രവുമില്ല. കൊള്ളണ്ടെങ്കിൽ പൊയ്ക്കൊള്ളണം" എന്നു് നമ്മുടെ പണക്കാരൻ ഒരു ഗർജ്ജനം. ഇതിനെ തുടർന്നു രണ്ടുകൂട്ടരുടേയും സ്വരം ക്രമേണ ഉയർന്നു. ഞങ്ങളുടെ മുറിയിലും അയൽവണ്ടികളിലുമുണ്ടായിരുന്നവർ തലകൾ പുറത്തേക്കു ഇട്ടു ചുറ്റുപാടും നോക്കിത്തുടങ്ങി. പ്ലാറ്റുഫാറത്തിൽ നിന്നിരുന്നവർ ഞങ്ങളുടെ മുറിയുടെ മുൻവശത്തും വന്നുകൂടി. വാഗ്വാദം കലശലായി, കർക്കശമായി, ആഭാസമായി, ഒടുവിൽ ചീത്തതന്നെയായി. സ്റ്റേഷൻമാസ്റ്ററും ഗാർഡും എഞ്ചിൻഡ്രൈവറും പോർട്ടർമാരും—അവരുംകഥയറിവാൻവന്നുചേർന്നു. "ഈച്ചകഷായം! ഇച്ചകഷായമാണെങ്കിൽ അതെവിടെ!! മുറുമുറെ കുടിച്ചും

വച്ചാണ്—കഷായംപോലും. തട്ടിപ്പെല്ലാം അവിടിരിക്കട്ടെ" എന്നായി കാപ്പിക്കച്ചവടക്കാരൻ. ഈ വർത്തമാനത്തോടുകൂടി നമ്മുടെ വിദ്വാന്റെ ഗൌരവം കുറെ അയഞ്ഞു; മുഖത്തെനിറവും അല്പം മാറിവീണു. കാരണം ഊഹിച്ചിട്ട് എനിക്കു കിട്ടിയതുമില്ല. അപ്പോഴേക്കും കാപ്പിക്കച്ചവടക്കാരൻ പറയുന്നത് "ന്യായംതന്നല്ലോ" എന്നുള്ള ധ്വനി കാണികളിൽനിന്നും വലിഞ്ഞുകയറി മദ്ധ്യസ്ഥന്മാരായവരിൽനിന്നും പുറപ്പെട്ടുതുടങ്ങി. എന്നിട്ടും പണക്കാരൻ ഇരുമ്പുലക്കപോലെതന്നെയിരിക്കുന്നു. വണ്ടി പുറപ്പെടേണ്ട സമയം അതിക്രമിച്ചിരിക്കുന്നു. സ്റ്റേഷൻമാസ്റ്റർ പച്ചക്കൊടിഉയർത്തി സകലരേയും അതുകൊണ്ടു മർദ്ദിക്കുന്ന എന്ന ഭാവത്തിൽ സർവ്വശക്തിയും ഉപയോഗിച്ചു വീശുന്നു. ഗാർഡ് അത്ര തന്നെ വൈരാഗ്യത്തോടെയല്ലെങ്കിലും ചൂളവും അടിക്കുന്നുണ്ട്. "എടുക്കു ചക്രം; കൊടുക്കു ചക്രം" എന്നായി സ്റ്റേഷൻമാസ്റ്റർ. പണക്കാരൻ വിദ്വാൻ എന്നിട്ടും ഒരക്ഷരം ഉരിയാടാതെ പാത്രം എടുത്തുകൊടുത്തു. അനന്തരം എന്തോ വലിയൊരുഭാരം എടുത്തു നീക്കുന്നതുപോലെ കീശയിൽനിന്നു ഒരു ചക്രവും എടുത്ത് പുറത്തേക്കു ഇട്ടു. വണ്ടി ഉടൻതന്നെ നീങ്ങുകയുംചെയ്തു. ഒരു അഞ്ചുനിമിഷം കഴിഞ്ഞപ്പോൾ വിദ്വാൻ കാപ്പിക്കച്ചവടപ്പരിഷകളുടെ തോന്ന്യാസങ്ങളെപ്പററി തന്നെത്താൻതുടങ്ങി ഒരു പ്രസംഗം. ഇതൊന്നുംഞാൻ അറിയുന്നില്ലെന്നഭാവം കാണിച്ചുകൊണ്ട് അയാളുടെ പ്രസംഗം അതിശ്രദ്ധയോടെ കേൾക്കാൻതുടങ്ങി. പ്രസംഗം അങ്ങ് കയറി കയറി ഒരു ഘട്ടത്തിലായപ്പോൾ വിദ്വാൻ വളരെ ക്ഷോഭിച്ചു പറയുകയാണ്: "ചായയ്ക്കകത്ത് ചത്ത ഈച്ചകിടന്നാൽ അതു് ആരു കുടിക്കും, എങ്ങിനെ കുടിക്കും, എങ്ങിനെ കുടിക്കാതിരിക്കും, ആരു അതിനു ചക്രം കൊടുക്കും? ദാഹിച്ച് നാക്കു വറണ്ടിട്ടാണ് ഞാൻ അതു് കഴിച്ചതു്. ഞാനല്ലാതെ മററാരായിരുന്നാലും അതു് കുടിക്കയില്ല. അത്ര പ്രയാസപ്പെട്ടു ഞാൻ അതു കുടിക്കുവാൻ. അതിന് ചക്രം വേണംപോലും. അധികപ്രസംഗി." ഇത്രയും കേട്ടപ്പോൾ ഞാൻ അവലംബിച്ചിരുന്ന ഗൌരവഭാവവും എന്റെ മുഖത്തിന്റെ നിറവും മാറിത്തുടങ്ങിയെന്ന് എനിക്കുതന്നെ തോന്നി. നമ്മുടെ വിദ്വാനെപ്പററിയുള്ള ചിന്ത എന്നെ വിഷമിപ്പിച്ചു. ഇന്ത്യാക്കാരുടെ സ്വഭാവവിശേഷങ്ങളെപ്പററിയുള്ള മിസ് മേയോയുടെ വർണ്ണനകൾ തൽക്ഷണം ഞാൻ ഓർത്തു. ആരോഗ്യത്തിന് ഹാനികരങ്ങളായ പട്ടികയിൽ ചങ്ങനാശേരി നമ്മുടെ പുതുപ്പണക്കാരനെ ഉൾപ്പെടുത്തിയില്ലല്ലോ എന്നു ഞാൻ ഖേദിച്ചു. അങ്ങനെ വിഷണ്ണനായിരിക്കവെ, കഴിഞ്ഞ വർഷത്തിൽ ഒരു ഇംഗ്ലീഷ്പത്രത്തിൽ ഏതാണ്ടു ഇതിനോടു സാമ്യമുള്ള ഒരു സംഭവത്തെക്കുറിച്ചു വായിച്ച ഒരു റിപ്പോർട്ടു പെട്ടെന്ന് എന്റെ ഓർമ്മയിൽപെടുകയും അതുകൊണ്ടുണ്ടായ സമാധാനം എന്നെ വീണ്ടും ഉന്മേഷഭരിതനാക്കിത്തീർക്കുകയുംചെയ്തു. ആ സംഭവം ചുരുക്കമായി ഇവിടെ വിവരിക്കുന്നതു് നമ്മൾ കണ്ട പുതുപ്പണക്കാരനും അയാളെപ്പോലെ ഈച്ചക്കഷായം സേവിക്കുവാൻ മടിയില്ലാത്തവർക്കും അത്യധികം ഉപകാരപ്രദമായിരിക്കുമെന്നു വിശ്വസിക്കുന്നു.

ഇംഗ്ലണ്ടിൽ കെൻറിഷ്ടൌണിലുള്ള ഒരു സാധു കൂലിക്കാരി സ്ത്രീയാണ് മിസിസ് എൽക്കൺ ഹെയിഫ്രോൺ. 1936 മെയ്മാസം 4-ാംനു- ഇവർ മെസേഴ്സ് എ. സി. ഹെമ്മിങ്സ് ക്ലിപ്റ്റം എന്നൊരു കമ്പനിയിൽനിന്ന് മൂന്നണകൊടുത്ത് ഒരു ഗോതമ്പ്റൊട്ടി വാങ്ങി. മിസിസ് ഹെയിഫ്രോണും ഭർത്താവും അവരുടെ കുഞ്ഞുങ്ങളും ഒരുമിച്ചിരുന്നു കാപ്പികുടിക്കവെ, റൊട്ടിമുറിച്ച് ഓരോ കഷണം എല്ലാവരും എടുത്തു. പ്രായംചെന്നവരുടെ കാപ്പികുടികഴിഞ്ഞിട്ടും അവരിൽ ഇളയതിന്റെ കൈയ്യിൽ കൊടുത്ത റൊട്ടി അങ്ങിനെതന്നെയിരിക്കുന്നു. ആ കുട്ടി കൂടെക്കൂടെ റൊട്ടിയിലേക്കു സൂക്ഷിച്ചു നോക്കുന്നുമുണ്ട്. ഇതുകണ്ട് തള്ള റൊട്ടിവാങ്ങി സൂക്ഷിച്ചുനോക്കിയപ്പോൾ അതിലൊരു ചത്ത പുഴ റൊട്ടിയോടൊട്ടിയിരിക്കുന്നതായി കാണുകയുണ്ടായി. അതു കണ്ടമാത്രയിൽ മിസിസ് ഹെയിഫ്രോൺ ഛർദ്ദിയുംതുടങ്ങി. അവർക്കു അന്നുതുടങ്ങിയ സുഖക്കേടു ആഞ്ചുമാസത്തോളം നീണ്ടുനിന്നു. യാതൊന്നും കഴിക്കാൻ പാടില്ല. എന്തുകഴിച്ചാലും ഉടനെ ഛർദ്ദിക്കും. ഇതാണ് അവരുടെ ദീനം. മിസ്റ്റർ ആൻറണി ഡയസ് എന്നൊരു ഡാക്ടർ 22 ആഴ്ച തുടർ ചികിത്സിച്ചതിനു ശേഷമേ അവർക്കു സുഖം കിട്ടിയുള്ളു. സുഖം പ്രാപിച്ചതിന് ശേഷം മിസിസ് ഹെയിഫ്രോൺ ആദ്യംചെയ്തതു് ആ റൊട്ടിക്കമ്പനിക്കാരുടെ പേരിൽ 22 പവന് ഒരു നഷ്ടവ്യവഹാരം കൊടുക്കുകയായിരുന്നു. 22 പവൻ എന്നു നിശ്ചയിക്കാൻ പ്രത്യേക കാരണമുണ്ട്. ആ സ്ത്രീ ഒരു മിഡ്വൈഫിന്റെ അസിസ്റ്റൻറായിരുന്നു. അതിനുള്ള പ്രതിഫലം ആഴ്ചയിൽ ഒരു പവനാണ്. 22 ആഴ്ചക്കാലം അവർക്കു ജോലിചെയ്യാൻ സാധിച്ചില്ല. ആ 22 ആഴ്ചത്തെ അവരുടെ ആദായമാണ് അവർ അവരുടെ നഷ്ടമായി കണക്കാക്കിയതു്. ഒരു കമ്പനിക്കാരുമായുള്ള കേസാകയാൽ വളരെ വാശിയോടെ

കേസ് നടന്നു എന്നു പ്രത്യേകം പറയേണ്ടതായിട്ടില്ല. ഇരുഭാഗത്തേക്കും ഒട്ടേറെ സാക്ഷികളേയും വിദഗ്ദ്ധസാക്ഷികളായി രണ്ടു ഡാക്ടർമാരേയും വിസ്തരിക്കുകയുണ്ടായി. ഒടുവിൽ ജസ്റ്റിസ് ഹാർഗ്രീവ്സ് എന്നദ്ദേഹം വാദിഭാഗം തെളിവു് സ്വീകരിച്ചുകൊണ്ടു 14 പവൻ നഷ്ടവും കോടതിച്ചെലവും കൊടുക്കുവാൻ വിധിക്കുകയുംചെയ്തു. വിധിയുടെ സാരം ഏതാണ്ടിങ്ങനെയാണ്: റൊട്ടിയിൽ ചത്തപുഴുവിനെ കണ്ടതാണ് മിസിസ് ഹെയിഗ്രൊണിന്റെ സുഖക്കേടിന് കാരണം. ഭക്ഷിച്ച സാധനത്തിൽ അഴുക്കുകൃമിയെ കണ്ടതിലുണ്ടായ വെറുപ്പും അന്ധാളിപ്പുംകൊണ്ടാണ് വാദിക്കു ഏറെക്കാലത്തേക്കു യാതൊരു ഭക്ഷണവും കഴിക്കുവാൻ നിവൃത്തിയില്ലാതെ, ജോലിമുടക്കി ചികിത്സയിലിരിക്കേണ്ടിവന്നതു്. എന്നാൽ 14 ആഴ്ച മാത്രമേ വാദിക്കു കലശലായ സുഖക്കേടു ഉണ്ടായിരുന്നുള്ളു. വാദിക്കു അനന്തരം ജോലിക്കു വേണമെങ്കിൽ പോകാമായിരുന്നു. അതിനാൽ ആ കാലഘട്ടത്തിലുള്ള നഷ്ടംകിട്ടുവാൻ വാദിക്കു അർഹതയില്ല. റൊട്ടിക്കമ്പനിക്കാരുടെ സൂക്ഷ്മക്കുറവു അതിഭയങ്കരവും വളരെ ഗൌരവാവഹവുമാകുന്നു. കേസിൽ വാദിയായി പ്രത്യക്ഷപ്പെട്ടതു് ഒരു സാധുസ്ത്രീയായതു് പ്രതികളുടെ യാദൃച്ഛികമായ ഭാഗ്യമാണെന്നു എടുത്തു പറയേണ്ടിയിരിക്കുന്നു. സ്ഥിതിയൊ, സ്ഥാനമൊ, ധനമൊ ഉള്ള ആരെങ്കിലുമാണ് വാദിയായി വന്നിരുന്നതെങ്കിൽ പ്രതികൾ വളരെ ഭീമമായ ഒരു തുക നഷ്ടം കെട്ടിക്കൊടുക്കേണ്ടിവരുമായിരുന്നു. എന്നാൽ ശുചിയായ നല്ല ഭക്ഷണപദാർത്ഥങ്ങൾ ഉണ്ടാക്കുന്ന ഒരു കമ്പനിക്കാരാണ് പ്രതികൾ എന്നു തെളിഞ്ഞിട്ടുണ്ടു്. മാത്രമല്ല, ഇതു് പ്രതികളുടെ പേരിലുണ്ടാകുന്ന ആദ്യത്തെ കുറ്റാരോപണവുമാകുന്നു. ഇക്കാരണങ്ങളാൽ പ്രതികൾ വാദിക്കു 14 പവൻ നഷ്ടവും കോടതിച്ചെലവും കൊടുത്താൽ അതു ഈ കേസിൽ മതിയാകുന്ന ഒരു ശിക്ഷയായിരിക്കുന്നതാണ്. എന്നാൽ പ്രതികൾക്കു നൽകുന്ന ലഘുവായ ഈ ശിക്ഷ വളരെ കഠിനമായ ഒരു താക്കീതായി അവർ ഗണിച്ചു് വളരെ ചുമതലബോധത്തോടുകൂടി മേലിൽ വർത്തിക്കേണ്ടതുമാകുന്നു.

—

## സ്ഥാനത്യാഗികളായ നാട്ടുരാജാക്കന്മാർ

ഇംഗ്ലണ്ടിലെ എഡ്വേർഡ് ചക്രവർത്തി ഈയിടെ സ്ഥാനത്യാഗംചെയ്തു. എന്നാൽ രാജാക്കന്മാരുടെ സ്ഥാനത്യാഗം ഇംഗ്ലണ്ടിനെ എന്നല്ല യൂറോപ്പിലെ മിക്ക രാജ്യങ്ങളെ സംബന്ധിച്ചും പുത്തരിയായ ഒരു സംഭവമല്ല. ഇംഗ്ലണ്ടിലെന്നതുപോലെ ആസ്ട്രിയാ, ഫ്രാൻസ്, ജർമ്മനി, ഹോളണ്ട്, സ്വീഡൻ, സ്പെയിൻ, പോളണ്ട്, പോർട്ടുഗൽ, ഗ്രീസ്, ടർക്കി, റഷ്യാ, ചൈനാ, സയാം, അഫ്ഗാനിസ്ഥാൻ ഈ രാജ്യങ്ങളെല്ലാം സ്ഥാനത്യാഗരംഗങ്ങൾ ദർശിച്ചിട്ടുള്ളതാണ്. ചിലർ മനസ്സാലെ സ്ഥാനം ഉപേക്ഷിച്ചു. മറ്റുചിലർ സ്ഥാനത്യാഗത്തിനു നിർബന്ധിതരായി. സ്ഥാനത്യാഗം ചെയ്തവരിൽ രാജ്യത്തുനിന്നും ബഹിഷ്കൃതരായവരും സ്വമനസ്സാലെ രാജ്യംവിട്ടവരും ഉണ്ടു്. കഴിഞ്ഞ കാൽ ശതാബ്ദത്തിനുള്ളിൽതന്നെ പ്രത്യേകിച്ചു 1918-ൽ ഒട്ടേറെ സ്ഥാനത്യാഗങ്ങൾനടന്നു. ചൈനായിലെ പൂയൂ ചക്രവർത്തി 1912-ൽ സ്ഥാനത്യാഗംചെയ്തു. റഷ്യയിലെ സാർനിക്കോളാസ് ദ്വിതീയൻ 1917-ൽ സ്ഥാനം ഉപേക്ഷിച്ചു. ബൾഗേറിയായിലെ വില്യം ദ്വിതീയൻ, സാക്സണിയിലെ ഫ്രഡറിക്കുഅഗസ്റ്റസ് തൃതീയൻ, ആസ്ട്രിയാ ഹംഗേറിയിലെ ചാൾസ് ഒന്നാമൻ, ബവേറിയായിലെ ലൂയി തൃതീയൻ ബാഡനിലെ ഗ്രാൻഡ്ഡ്യൂക്ക് ഫ്രഡറിക്കു ദ്വിതീയൻ, ഉവർട്ടംബർഗിലെ വില്യം ദ്വിതീയൻ എന്നിത്രയും പേരുടെ സ്ഥാനത്യാഗം 1918-ൽ നടന്നതാണ്. ലക്സംബർഗിലെ ഗ്രാൻഡ് ഡച്ചസ് മരിയാ എഡിലെയിഡ്ന്റെ സ്ഥാനത്യാഗം 1919-ൽ നടന്നു. ഗ്രീസിലെ ജോർജ്ജ് ദ്വിതീയൻ 1923-ലും അഫ്ഗാൻ അമീറായിരുന്ന അമാനുള്ളാ 1929-ലും ആണ് രാജസ്ഥാനത്തുനിന്നും പിന്മാറിയതു്. സയാമിലെ പ്രജാധിപക്കു രാജാവു് 1935-ൽ സ്ഥാനത്യാഗം ചെയ്തു. സ്പെയിനിലെ അൽഫോൻസൊ രാജാവു് 1931-ൽ രാജ്യം വിടുവാൻ നിർബന്ധിതനായി എങ്കിലും സ്ഥാനത്യാഗപ്രമാണത്തിൽ ഒപ്പുവച്ചിട്ടില്ല. ഗ്രീസിലെ ജോർജ്ജ്‌രാജാവു് കഴിഞ്ഞകൊല്ലം രാജസ്ഥാനത്തു പുനരവരോധിക്കപ്പെട്ടു. എത്യോപ്യായിലെ ഹെയിലിസലാസി ചക്രവർത്തി ഇപ്പോൾ ഇംഗ്ലണ്ടിലുണ്ടു്. രാജ്യം വിട്ടുപോന്നു എങ്കിലും അദ്ദേഹവും ഔദ്യോഗികമായി സ്ഥാനത്യാഗം ചെയ്തിട്ടില്ല. സയാമിലെ പ്രജാധിപക്കു രാജാവു് ഇംഗ്ലണ്ടിൽ സസ്സക്സിലുള്ള ഒരു ഗ്രാമീണ പ്രദേശത്തു താമസിച്ചുവരുന്നു. അമാനുള്ളാ നേപ്പിൾസിലാണ്. ബൾഗേറിയായിലെ ഫെർഡിനൻഡ് രാജാവു് ജർമ്മനിയിലുണ്ടു്. ജർമ്മൻകൈസർ ഹോളണ്ടിൽ ഡൂൺ എന്ന സ്ഥലത്തും അൽഫോൻസൊരാജാവു് മിലാനിലും താമസിക്കുന്നു. 19-ാം നൂറ്റാണ്ടിന്റെ ആദ്യഘട്ടത്തിൽ നെപ്പോളിയനിക്കു യുദ്ധാനന്തരം പല സ്ഥാനത്യാഗങ്ങളും നടക്കുവാനിടയായി. നെപ്പോളിയൻതന്നെ രണ്ടു പ്രാവശ്യം സ്ഥാനത്യാഗം ചെയ്തതാണ്. ഒന്നു് 1811-ൽ സങ്കലിതർ പാരീസ് പിടിച്ചുഉടനെയും, രണ്ടാമത്തേതു് 1815-ൽ വാട്ടർലൂയുദ്ധത്തിനുശേഷവും. നെപ്പോളിയന്റെ സഹോദരന്മാരായ ലൂയീസും ജെറോമും ഹോളണ്ടിലേയും വെസ്റ്റ്ഫാലിയായിലേയും കിരീടങ്ങൾ പരിത്യജിച്ചു. വേറൊരു സഹോദരനായിരുന്ന ജോസഫിനെ സ്പാനിഷ് സിംഹാസനത്തിൽനിന്നും ഡ്യൂക്ക്‌വെല്ലിംഗ്ടൺ ബഹിഷ്കരിച്ചുകളഞ്ഞു. 18 കൊല്ലം കഴിഞ്ഞപ്പോൾ 1830-ൽ ചാറൾസ് ദശമൻ സ്ഥാനത്യാഗം ചെയ്തു. 18 കൊല്ലംകൂടികഴിഞ്ഞപ്പോൾ 1848-ൽ ഫ്രാൻസിൽതന്നെ ലൂയി ഫിലിപ്പും സ്ഥാനംഉപേക്ഷിച്ചു. സെഡാനിൽവച്ചുണ്ടായ പരാജയത്തിനുശേഷം 1871-ൽ നെപ്പോളിയൻ തൃതീയൻ സ്ഥാനത്തുനിന്നും ബഹിഷ്കരിക്കപ്പെട്ടു.

—:—

## ചെറുകഥ

# റഷീദ

(എം. പ്രഭ, ബി. എ.)

പതിനാറാം ശതാബ്ദത്തിന്റെ ഉത്തരാർദ്ധം. അക്ബർ പാദുഷായുടെ പ്രതാപപ്രകർഷത്തിൽ അസൂയാലുക്കളായി, അദ്ദേഹത്തിന്റെ ജീവനാശം വരുത്തുവാൻ ബദ്ധശ്രദ്ധരായിരുന്ന ഗൂഢാലോചനാസംഘക്കാരുടെ എണ്ണം കുറവായിരുന്നില്ല.

റഷീദ 'നവയൌവ്വനവുംവന്നു നാൾതോറും വളരുന്ന' പ്രായത്തിലെത്തിയിരിക്കുകയാണ്. പനിനീർ സുമത്തിന്റെ സുഷമ ആ സുകുമാരിക്കുണ്ടായിരുന്നു. അവളുടെ ശാന്തവും മോഹനവുമായ നയനതാരകൾ പരമ പാവനതയെയാണു സൂചിപ്പിച്ചത്.

ഉന്നതകായനും ബലിഷ്ഠനും ആയ ഒരാൾ അവളുടെ മുൻപിൽ സംഹാരരുദ്രനേപ്പോലെ നിൽക്കുന്നുണ്ടായിരുന്നു. അയാൾ ഗർജ്ജിച്ചു "എന്ത്? ഞങ്ങളുടെ രഹസ്യങ്ങളിൽ തലയിടാൻ നിനക്കു ധൈര്യമുണ്ടായോ?"

"എനിക്കു അതിനു കഴിവില്ലായെന്നു അവിടത്തേക്കു അറിയാമല്ലോ. നിങ്ങളുടെ ഗൂഢാലോചനകൾ ഞാൻ യദൃച്ഛയാ കേട്ടുപോയതാണ്."

'ആഹ്ഹാ' എന്ന അയാളുടെ അട്ടഹാസം റഷീദയുടെ ഹൃദയത്തെഭേദനം ചെയ്തു, ശിലയും അലിയുന്ന സ്വരത്തിൽ അവൾ ചോദിച്ചു:—"അച്ഛാ,പ്രിയപ്പെട്ടഅച്ഛാ, അവിടുന്നു അദ്ദേഹത്തെ കൊലപ്പെടുത്തണമെന്നു വാസ്തവമായും വിചാരിക്കുന്നുണ്ടോ?" "ഛീ. മിണ്ടരുത്" അയാൾ അലറി. "പ്രിയപ്പെട്ട പിതാവേ, നമ്മുടെ ചക്രവർത്തി പരമകാരുണികനല്ലേ? നമ്മുടെ പരിപാവനമായ മതത്തിന്റെ വിജയസ്തംഭം അദ്ദേഹമല്ലാതെ മററാരാണ്? ഹാ! എനിക്കു ആയിരം ജീവനുണ്ടായിരുന്നുവെങ്കിൽ തന്നെയും, ഞാൻ അവ മുഴുവൻ അദ്ദേഹത്തെ, തൃണപ്രായമായ ആപത്തുകളിൽനിന്നുപോലും രക്ഷിക്കുവാൻ വിനിയോഗിക്കുമായിരുന്നു."

"എന്ത്? അക്ബറെ കൊല്ലുന്നതിനു ഞാൻ പണയത്തിലാക്കേണ്ടിവരുന്ന എന്റെ ജീവനെപ്പററിയാണു നിനക്കിത്ര ആശങ്ക എന്നല്ലേ ഞാൻ നിനച്ചത്."

അവളുടെ നീലിമയേറിയ നയനങ്ങളിൽ നീർക്കണങ്ങൾ നിറഞ്ഞു കവിഞ്ഞൊഴുകി, അവളുടെ ഗണ്ഡസരോരുഹങ്ങളെ ആർദ്രമാക്കി. "അച്ഛാ അവിടുന്നു എനിക്കുമാത്രമാണു പിതാവായിട്ടുള്ളത്. എന്നാൽ അദ്ദേഹമാകട്ടെ, അദ്ദേഹം എത്രകോടി ജനങ്ങളുടെ പിതാവാണ്! അദ്ദേഹത്തിന്റെ ജീവൻ തെല്ലും വിലമതിക്കാവുന്നതല്ല." ഒരു ദീർഘനിശ്വാസം അവളുടെ അധരപുടങ്ങളെ ഭേദിച്ചു വിനിർഗ്ഗമിച്ചു. ഗദ്ഗദത്തോടെ അവൾ തുടർന്നു: "എന്റെ പ്രിയപ്പെട്ട അച്ഛാ, ഈ കൃത്യം ദൈവത്തോടു ചെയ്യുന്ന ഒരു മഹാപാപമാണ്; നമ്മുടെ മാതൃഭൂമിയോടു ചെയ്യുന്ന മഹാപരാധമാണ്."

അവളുടെ പിതാവിന്റെ മുഖം രക്തപ്ലവി പൂണ്ടു. നെററി ചുളിഞ്ഞു. നേത്രങ്ങളിൽനിന്നും അഗ്നിസ്ഫുലിംഗങ്ങൾ പാറി. അയാൾ അലറി 'ഛേയ് പൊയ്ക്കോ എന്റെ മുൻപിൽനിന്നും. നരകമാണു നിനക്കു പററിയസ്ഥാനം."

അവൾ പൊട്ടിക്കരഞ്ഞു. തന്റെ പിതാവിന്റെ പാദങ്ങൾ കെട്ടിപ്പിടിച്ചു അവൾ കേണപേക്ഷിച്ചു.

* * *

പകലവൻ പശ്ചിമസാഗരത്തിൽ നിമഗ്നനായിട്ടു നേരം വളരെ കഴിഞ്ഞു. ദില്ലിനഗരത്തിൽനിന്നും വിദൂരമല്ലാത്ത ഒരിടത്തു സ്ഥിതിചെയ്യുന്ന കുട്ടബ്മിനാറിന്റെ സമീപത്തായി ജനവാസശൂന്യമായ ചില കെട്ടിടങ്ങൾ ഉള്ളതു ഉന്നതങ്ങളായ വൃക്ഷ ശിഖരങ്ങളുടെ അടിയിലെ അന്ധകാരത്തിൽ ആമഗ്നമായിരിക്കുന്നു. സന്ധ്യാവന്ദനത്തിന്റെ ശബ്ദഘോഷമോ, ക്ഷേത്രങ്ങളിലെ ഘണ്ടാനാദമോ ഒന്നുംതന്നെ കേൾക്കാനില്ല. പൌർണ്ണമാസികഴിഞ്ഞു രണ്ടുദിവസത്തെ വൈക്ലബ്യം ഭവിച്ച സുധാകരബിംബം പൂർവ്വാംബര പാർശ്വത്തിൽ പ്രത്യക്ഷപ്പെടാൻ തുടങ്ങിയതോടുകൂടി രജനിയുടെ മട്ടൊന്നു മാറിയിട്ടുണ്ട്. ഏകാകിയായ ഒരു അശ്വാരൂഢൻ കുട്ടബ്മിനാറിന്റെ പ്രവേശനദ്വാരത്തിൽ വന്നിറങ്ങി. ശ്രദ്ധാവിഹീനനായി നാലുപുറവും ഒന്നു കണ്ണോടിച്ചിട്ടു അയാൾ ഉള്ളിലേക്കു നടന്നുതുടങ്ങി. പെട്ടെന്നു, ഇരുളിന്റെ ചുരുളിൽനിന്നു ഒരു മനുഷ്യാധമൻ നിശ്ശബ്ദനായി അദ്ദേഹത്തെഅനുധാവനംചെയ്തു. അടുത്തെത്തിയപ്പോൾ 'ദ്രോഹി' എന്നലറിക്കൊണ്ടു തന്റെ കയ്യിലിരുന്ന കഠാര ആകാശത്തിലേക്കുയർത്തി, ആഗതന്റെ കണ്ഠം ലാക്കാക്കി പ്രയോഗിച്ചു. എന്നാൽ, വിദ്യുത് ശലാകപോലെ ഒരു ശരീരം ആഗതന്റെയും ഘാതകന്റെയും ഇടയിൽ പാഞ്ഞുവരികയാൽ, ആ ഘാതകന്റെ ലക്ഷ്യം തെററിപ്പോയി. എന്നാൽ ഭയങ്കരമായ ഒരു കൃത്യം ആ കഠാര നിർവ്വഹിക്കുകതന്നെ ചെയ്തു. അശ്വാരൂഢനായിവന്നയാൾ പെട്ടെന്നു പിൻതിരിഞ്ഞു തന്റെ ജീവഭ്രംശോദ്യുക്തനായ ദ്രോഹിയുടെമേൽ ചാടി വീണു അയാളെ നിരായുധനാക്കി. പെട്ടെന്നു ഒരു സംഘം മുഗൾപടയാളികൾ മിനാറിന്റെ പ്രവേശനദ്വാരത്തിലെത്തി അകത്തേക്കു ഓടിവന്നു. 'അബ്ദുൽ റഹിമാൻ, താൻ ഈ ദ്രോഹിയെ ബന്ധിക്കാൻ തക്ക സമയത്തിലെത്തിയല്ലോ.' എന്നൊരുശബ്ദം മാറെറാലിക്കൊണ്ടു.

അബ്ദുൽറഹിമാൻ അക്ബർപാദുഷായുടെ സർവ്വസൈന്യാധിപനായിരുന്നു. "പ്രഭോ, ഈ സ്ഥാനം ഗൂഢാലോചനാസംഘങ്ങളുടേയും കൊള്ളക്കാരുടേയും മററും സ്വച്ഛന്ദ വിഹാരകേന്ദ്രമാണെന്നു മനസ്സിലാക്കിയാണു ഞങ്ങൾ അങ്ങേ അനുഗമിച്ചത്."

"അള്ളാ" കീർത്തിക്കപ്പെടട്ടേ, ആ യുവാവില്ലായിരുന്നുവെങ്കിൽ എന്റെ കഥ അപ്പോൾ കഴിയുമായിരുന്നു. അദ്ദേഹം എവിടെ?" അക്ബറും പടയാളികളും അവിടമെല്ലാം തിരഞ്ഞു. അവരുടെ അന്വേഷണം വ്യർത്ഥമായിബ്ഭവിച്ചതേയുള്ളു.

അടുത്ത ദിവസം പ്രഭാതത്തിൽ ചക്രവർത്തിതന്നെയായിരുന്നു തന്റെ ജീവഭ്രംശോദ്യുക്തനായി വന്ന മനുഷ്യാധമന്റെ വിസ്താരം നടത്തുവാനായി ന്യായപീഠം കയറിയതു്. മനോഹരമായ ആ രാജോചിതസിംഹാസനത്തിൽ അദ്ദേഹം ന്യായത്തിന്റെ മൂർത്തിയെന്നപോലെ ശോഭിച്ചു. അദ്ദേഹത്തിന്റെ മന്ത്രിയായ ഷേക് അബുൽഫാസൽ, ചക്രവർത്തിയുടെ വലത്തുഭാഗത്തും, സൈന്യാധിപന്മാരായ രാജാ മാനസിംഹനും, അബ്ദുൽറഹിമാനും അദ്ദേഹത്തിന്റെ പിൻവശത്തും സ്ഥാനമുറപ്പിച്ചിരുന്നു. അദ്ദേഹത്തിന്റെ സകല ഉദ്യോഗസ്ഥന്മാരും അവരവരുടെ സ്ഥാനങ്ങളിൽ ആസനസ്ഥരായിരുന്നു.

താമസംവിനാ രണ്ടു പടയാളികൾ ആ കുററവാളിയെ അവരുടെ മുൻപിൽ ആനയിച്ചു. അവന്റെ പേരിലുള്ള കുററം വായിച്ചു കേൾപ്പിച്ചിട്ടു അയാൾക്കു അതിനെപ്പററി എന്തെങ്കിലും പറയാനുണ്ടോ എന്നു അബ്ദുൽറഹിമാൻ ചോദിച്ചു. തന്റെ ശിരസ്സു തെല്ലൊന്നു നമിക്കുകയല്ലാതെ അയാൾ ഒരക്ഷരം ഉരിയാടിയില്ല. വധോദ്യമത്തിനു അയാൾക്കു തദനുസൃതമായ വിധിയെഴുതി അതിൽ രാജകീയമുദ്രയും പതിച്ചു.

ഈ അവസരത്തിൽ ഒരു ശിപായി അവിടെ പ്രവേശിച്ചു്, 'ഒരു യുവാവു് ചക്രവർത്തിയുടെ സന്നിധാനത്തിൽ പ്രവേശിക്കുന്നതിനു അനുവാദം അഭ്യർത്ഥിക്കുന്നതായി അറിയിച്ചു. അക്ബർ ചോദിച്ചു "അവൻ ആരാണു് അവനു എന്താണു വേണ്ടതു്?"

ശിപായി-"തിരുമേനി, ഇതിനെപ്പററി അവിടത്തെ മുൻപിൽ മാത്രമേ പ്രസ്താവിക്കുകയുള്ളുവെന്നു അയാൾ ശഠിക്കുന്നു."

സുന്ദരഗാത്രനായ ഒരു യുവാവു് അവരുടെ മുൻപിൽ ആഗതനായി. അപ്പോഴേക്കും ആ പുള്ളിയെ അവിടെനിന്നും കൊണ്ടുപോയിക്കഴിഞ്ഞിരുന്നു.

ആ യുവാവിനെ കണ്ടമാത്രയിൽ അക്ബർ സിംഹാസനത്തിൽനിന്നും എഴുന്നേററു! "സ്വജീവനെ പണയംവച്ചിട്ടു എന്നെ രക്ഷിച്ച ധീരനാണിയാൾ. സ്നേഹിതാ എന്റെ സിംഹാസനാർദ്ധം നിങ്ങൾക്കു ഞാൻ തന്നിരിക്കുന്നു. ആസനസ്ഥനായാലും"

"പ്രഭോ! ഞാൻ അങ്ങയോടു ഒരു വരം ചോദിക്കാൻ മാത്രം വന്നതാണു്"

ചക്രവർത്തി പറഞ്ഞു "എന്റെ അർദ്ധരാജ്യം തന്നിരിക്കുന്നുവെന്നാണല്ലോ ഞാൻ പറഞ്ഞതു്"

"പ്രഭോ അതെനിക്കാവശ്യമില്ല. ദയാലുവായ അങ്ങയോടു ക്ഷമമാത്രമാണു ഞാനഭ്യർത്ഥിക്കുന്നതു്."

അക്ബർ അന്ധാളിച്ചു; "എന്തു് ക്ഷമയോ?"

"തിരുമേനീ, അവിടത്തെ ജീവാപായം വരുത്താൻ ശ്രമിച്ച ആ മനുഷ്യന്റെ കുററം അവിടന്നു ക്ഷമിക്കണമെന്നുമാത്രമാണെന്റെ യാചന."

അവിടെ സന്നിഹിതരായിരുന്നവരുടെ മദ്ധ്യത്തിൽ പൊടുന്നനവേ ഒരു അഗ്നിപർവ്വതമുഖം പ്രത്യക്ഷപ്പെട്ടിരുന്നുവെങ്കിൽ അവർ ഇത്ര അത്ഭുതപ്പെടുകയില്ലായിരുന്നു. ചക്രവർത്തിയുടെ പുരികം ചുളിഞ്ഞു. "അവൻ ഒരു പാപിയാണു്"

"അടിയൻ അവിടത്തെ ജീവനെ രക്ഷിച്ചു്, പ്രഭോ-ക്ഷമിക്കണം. എന്റെ അപേക്ഷ അനുവദനീയമല്ലേ?"

"ഹാ! അക്ബർ എന്ന നിലയിൽ ഞാൻ അതു അനുവദിക്കും—എന്നാൽ ചക്രവർത്തിയെന്ന സ്ഥിതിയിൽ അതു സാധിക്കുകയില്ല. ഞാൻ തന്നെ ആ കുററം ചെയ്തിരുന്നുവെങ്കിൽ ഈ ശിക്ഷ തന്നെ ഞാൻ എനിക്കു കല്പിക്കുമായിരുന്നു".

"പ്രഭോ, അങ്ങേ രക്ഷിക്കുന്നതിനുള്ള എന്റെ യത്നം എന്റെ അത്യാസന്നമായ മരണത്തിൽ അവസാനിക്കുവാൻ പോകുന്നു."

"സ്നേഹിതാ, ഈ നാട്ടിലെ അതിപ്രശസ്തനായ ഭിഷഗ്വരൻ നിങ്ങളെ സുഖപ്പെടുത്തും."

"തിരുമേനി ദൈവം വിചാരിച്ചാൽ മാത്രമേ ഇനിയെന്നെ സുഖപ്പെടുത്തുവാൻ സാധിക്കുകയുള്ളു. അങ്ങേക്കായി ഉദ്ദേശിച്ചിരുന്ന ആ കഠാര വിഷലിപ്തമായിരുന്നു." യുവാവു് ദീർഘമായൊന്നു നിശ്വസിച്ചിട്ടു ആയാസത്തോടെ തുടർന്നു:—"മുറിവു് സാരമില്ല. എന്നാൽ വിഷം!" യുവാവു് പെട്ടെന്നു നിലംപതിച്ചു,-,'പ്രഭോ എനിക്കിനി അധികം മാത്രകളില്ല. അടിയൻ ആശ്വാസത്തോടെ മരിക്കുവാൻ അനുവദിക്കുക. ദൈവം അങ്ങയോടു കോപിക്കയില്ല.

സുന്ദരനായ ആ യുവാവിന്റെ കണ്ണുകൾ ബാഷ്പവർഷംചെയ്തു. ശ്മശ്രുവിഹീനമായ വദനാരവിന്ദത്തിൽ ഒരു നീലച്ഛായ വിസൃമരമായി. അക്ബർ ചക്രവർത്തിയുടെ ഇടനെഞ്ചു പൊട്ടി. ആസന്നമരണനായ യുവാവിനെ അദ്ദേഹം ഉത്തരക്ഷണത്തിൽ കോരിയെടുത്തു "എനി...ക്കു ആ...യാ...ളെ കാണണം."

അടുത്ത നിമിഷത്തിൽ ആ വധ്യനെ അവരുടെ മുൻപിൽ ആഗതനാക്കപ്പെട്ടു. യുവാവു് അയാളുടെ നേക്കോടി 'അപ്പാ'—

'അയ്യോ—റഷീദാ—എന്റെ മകളേ!"

ചുരുണ്ടു നീണ്ടവാർകുന്തളം ചൊരിഞ്ഞുവീണു.

അക്ബർ ചക്രവർത്തിയുടെ കണ്ണുകൾ ബാഷ്പപൂർണ്ണങ്ങളായി.

——




# വിശേഷവൃത്താന്തങ്ങൾ

—:—

ലീച്ച് എന്ന സക്സ്സുകാരന് നേരെ നിവൎന്നു നിന്ന് ശരീരം എള്ളിട വളയ്ക്കാതെ താഴെ കിടക്കുന്ന വല്ലതും എടുക്കുവാൻ സാധിക്കുമാറ്, അയാളുടെ കൈകൾക്കു അത്രയേറെ നീളമുണ്ടായിരുന്നു.

* * *

ഹങ്കേറിയൻ പട്ടാളത്തിലെ ഒരു ഉദ്യോഗസ്ഥനായിരുന്ന കാററ്ൾ കെംററി എന്നയാൾ അവിടത്തെ ഒരു പത്രാധിപരുടെ പേരിൽ ഒരു "മാന" നഷ്ടക്കേസ് കൊടുത്തിരിക്കുന്നു. ഇയ്യാൾ 280 പ്രാവശ്യം ക്രിമിനൽ കുററങ്ങൾക്കു ശിക്ഷിക്കപ്പെട്ടിട്ടുള്ള ഒരാളാണ്.

* * *

ഈസ്ച്ചെൻ ഈഡ്സ് എന്ന അമേരിക്കന് ജനിക്കുമ്പോൾ തന്നെ രണ്ടു ചെവിയും ഉണ്ടായിരുന്നില്ല. ചെവിയുടെ സ്ഥാനങ്ങളിൽ ദ്വാരങ്ങൾ പോലും ഇല്ലായിരുന്നു. എങ്കിലും അയാൾക്കു കേൾവിക്കു ഒരു ന്യൂനതയും ഉണ്ടായിരുന്നില്ല. വാകൊണ്ടാണ് അയാൾ അതു് സാധിച്ചിരുന്നതു്.

* * *

ജോസഫ് ദെമെയ് എന്ന ഇററാലിയന് ഇടംവലം ഭാഗങ്ങളിലായി രണ്ടു് ചങ്കുണ്ടായിരുന്നു. അയാളുടെ ഈ അസാധാരണ ശരീരപ്രകൃതി അനേകം വൈദ്യശാസ്ത്രജ്ഞന്മാരുടെ ശ്രദ്ധയെ ആകർഷിക്കുകയും മരിച്ചതിനുശേഷം തന്റെ ശവശരീരത്തിനുള്ള അവകാശം ഇംഗ്ലണ്ടിലെ പ്രസിദ്ധമായ വൈദ്യശാസ്ത്ര സംഘക്കാൎക്ക് രണ്ടരലക്ഷം രൂപയ്ക്കു വിററ് നേരത്തെ പണംവാങ്ങി, അതുകൊണ്ടു് മരണംവരെ വളരെ സുഖമായി ജീവിക്കുകയും ചെയ്തു.

* * *

വിശ്വവിശ്രുതനായ ജി. കെ. ചെസ്റ്റർട്ടൻ സാഹിത്യത്തിലെന്നപോലെ മറവിയിലും അദ്വിതീയനായിരുന്നു. ഒരിക്കൽ ചെസ്റ്റർട്ടൻ തനിച്ച് തീവണ്ടിയിൽ യാത്രചെയ്യുകയായിരുന്നു. നിശ്ചിതസ്റ്റേഷൻ തെററി ഒരുസ്ഥലത്തു് ഇറങ്ങിയിട്ടു് അദ്ദേഹം ഭാൎയ്യയ്ക്കുഇപ്രകാരം കമ്പിയിടിച്ചു: "ഞാൻ ഇവിടെയുണ്ടു്. എവിടെയാണ് ഇറങ്ങേണ്ടതു്?" പ്രസ്തുത കമ്പിക്കു ഭാൎയ്യയുടെ മറുപടി "ടിക്കററ് നോക്കുക" എന്നായിരുന്നു.

* * *

വടക്കേ അമേരിക്കായിൽ കണ്ണാടിയുടെ നിറമുള്ള ഒരു വക പാമ്പുകളുണ്ടു്. കണ്ടാൽ നീളമുള്ള ഒരു കണ്ണാടിക്കഷണമെന്നേ തോന്നുകയുള്ളൂ. ഇവയ്ക്കു വളരെ വേഗത്തിൽ ഓടുവാൻ സാധിക്കും. ശത്രുഭയം ഉണ്ടാകുമ്പോൾ നിമിഷമാത്രയിൽ ചുരുങ്ങി ചെറിയ ഒരു കഷണം പോലെയാകുവാനും കഴിയുന്നു. പക്ഷെ, ഓടുന്ന വേളയിൽ മെല്ലെ ഒന്നുതൊട്ടാൽ മതി കണ്ണാടി ഉടയുന്നതുപോലെ തകൎന്നു കഷണങ്ങളായി പോകും. കണ്ണാടിപ്പാമ്പെന്നു തന്നെയാണ് അവിടത്തുകാർ ഇവയെ വിളിക്കുന്നതും.

* * *

നോർവെ രാജ്യക്കാരനായ മെൻസൻ ഏർണസ്റ്റ് ആണ് പത്തൊമ്പതാം നൂററാണ്ടിൽ ലോകത്തിൽ ഉണ്ടായിട്ടുള്ളതിലേക്കും വലിയ ഓട്ടക്കാരൻ. പാരീസിൽ നിന്ന് മോസ്കോയിലേക്കു 1870 മൈൽ ദൂരം 15 ദിവസം കൊണ്ടാണ് ഇയ്യാൾ ഓടിയതു്. ഇതിനിടയ്ക്ക് ഒട്ടേറെ മലകൾ കയറി ഇറങ്ങുകയും പതിമൂന്നു നദികൾ നീന്തികടക്കുകയും ചെയ്യേണ്ടി വന്നിട്ടുണ്ടു്. അതിനുശേഷം ഇയ്യാൾ തുൎക്കിരാജ്യത്തിന്റെ തലസ്ഥാനമായിരുന്ന കാൺസ്റ്റാന്റിനോപ്പിളിൽ നിന്ന് കല്ക്കട്ടായിലേക്കും അവിടെനിന്നും തിരിച്ചും 5625 മൈൽ ദൂരം 57 ദിവസം കൊണ്ടു ഓടുകയുണ്ടായി. ദിവസം ശരാശരി 55 മൈൽ ഓടിയിരുന്നു.

* * *

ഇററലിക്കാരനായ കാർഡിനൽ ജോസഫ് കാസ്ലർ മെസോഫാന്തിക്കു 186 ഭാഷകൾ അറിയാമായിരുന്നു. ഇതിൽ 54 ഭാഷകളിൽ അദ്ദേഹം പ്രസംഗിക്കുമായിരുന്നു. ഒരു ഭാഷപഠിക്കുന്നതിന് അദ്ദേഹത്തിന് ഏതാനും ആഴ്ചകൾ മതിയായിരുന്നു. ചൈനാഭാഷ വശമാക്കുന്നതിനാണ് അദ്ദേഹം ഏററം കൂടുതൽ സമയം എടുത്തിട്ടുള്ളതു്. അതു തന്നെയും നാലുമാസം മാത്രമാണ്. അദ്ദേഹം ഇററലിവിട്ടു പുറത്തു് ഒരിക്കലും സഞ്ചരിച്ചിട്ടില്ലെന്നുള്ളതാണ് വേറൊരു വിശേഷം. പ്രസിദ്ധ ഇംഗ്ലീഷ്കാരനായ ബൈറൺപ്രഭു ഇംഗ്ലണ്ടിലെ "അങ്ങാടി" ഭാഷ വശമാക്കാൻ കാർഡിനൽ മെസോഫാന്തിയെയാണ് അഭയം പ്രാപിച്ചതെന്നും കാണുന്നു.

* * *

അമേരിക്കനായ ഒരാൾ താഴെകാണുന്ന പ്രകാരം ഒരു കത്തു് എഴുതി വച്ചുകൊണ്ടു് തൂങ്ങിച്ചാവുകയുണ്ടായി: പ്രായമേറിയ ഒരു മകളുള്ള ഒരു വിധവയെ ഞാൻ വിവാഹംചെയ്തു. എന്റെ അച്ഛൻ ആ മകളെ വിവാഹം ചെയ്തു എന്റെ മരുമകനായി; എന്റെ മകൾ എന്റെ അമ്മയുമായി. എന്റെ ഭാൎയ്യ ഒരാൺകുട്ടിയെ പ്രസവിച്ചു. ആ കുട്ടി എന്റെ അച്ഛന്റെ സ്യാലനായി. അതേസമയം എന്റെ അമ്മാവനുമായി. എന്റെ അച്ഛന്റെ ഭാൎയ്യയും ഒരാൺകുട്ടിയെ പ്രസവിച്ചു. ആ കുട്ടി എന്റെ സഹോദരനും അതേസമയം എന്റെ മകളുടെ മകനുമായി. അങ്ങനെ എന്റെ ഭാൎയ്യ എന്റെ മകളുടെ അമ്മയാകയാൽ എന്റെ മുത്തമ്മയും ഞാൻ എന്റെ ഭാൎയ്യയുടെ ഭത്താവും മകളുടെ മകനുമായി. ഒരു മുത്തമ്മയുടെ ഭത്താവ് എന്നനിലയിൽ ഞാൻ ഒരു മുത്തച്ഛനുമായി.

* * *

വയലററ എന്നൊരു ജൎമ്മൻ സ്ത്രീക്കു ജന്മനാതന്നെ കൈയും കാലും ഇല്ല. ഉടലും തലയും മാത്രമെയുള്ളൂ. ഇപ്പോൾ മുപ്പതുവയസ്സ് പ്രായമുണ്ടു്. കൈയ്യും കാലും ഇല്ലാത്തതിനെക്കുറിച്ചു വയലററായ്ക്കു യാതൊരു ഇച്ഛാഭംഗവുമില്ല. ഇവളുടെ പഞ്ചേന്ദ്രിയങ്ങൾ അസാധാരണമായ ശക്തിയോടുകൂടിയവയാണ്. തന്നെത്താൻ ഉടുപ്പുകൾ ധരിക്കുക, തലമുടി ചീകുക, തയ്ക്കുക, ഒരിടത്തുനിന്ന് മറെറാരിടത്തേയ്ക്കു മാറുക, കിടക്കുന്നിടത്തുനിന്ന് എഴുന്നേല്ക്കുക എന്നുവേണ്ട കൈയ്യും കാലും ഉണ്ടായിരുന്നാലെന്നതുപോലെ ഏതു ജോലി ചെയ്യുന്നതിനും ഇവക്കു യാതൊരു പ്രയാസവുമില്ല. ആരോഗ്യത്തിനാകട്ടെ യാതൊരു കുറവുമില്ല: ജന്മനാ ഇല്ലാത്ത അവയവങ്ങളുടെ അഭാവത്തെപ്പററി ഒരിക്കലും ഇച്ഛാഭംഗമൊ സങ്കടമൊ ഉണ്ടാവുകയില്ലെന്നാണ് എപ്പോഴും പ്രസന്നവദനായി കഴിയുന്ന വയലററായുടെ അഭിപ്രായം.

* * *

അമേരിക്കൻ കാൺഗ്രസിൽ പാസായ ഒരു ഇറക്കുമതിത്തീരുവ നിയമത്തിലെ ഒരു വാചകം All foreign fruit—plants are free from duty എന്നായിരുന്നു. അതു് അവസാനമായി തയ്യാറാക്കിയപ്പോൾ ഒരു ക്ലാൎക്ക് ആ വാചകം All foreign fruit, plants are free from duty എന്നെഴുതി. ക്ലാൎക്കിന്റെ അറിവില്ലായ്മകൊണ്ടു് വാചകത്തിൽ വന്ന മാററം ആരുടേയും ശ്രദ്ധയിൽ പെട്ടില്ല. നിയമം പുറത്തായി അതു് നടപ്പിൽ വന്നപ്പോഴാണ് അതിന്റെ ഗുണദോഷം ഗവൎമ്മെണ്ടിന് മനസ്സിലായതു്. അപ്പോഴേക്കും കാൺഗ്രസ് പിരിഞ്ഞു പോയിരുന്നതിനാൽ അടുത്ത കാൺഗ്രസ് കൂടി ആ പിശകു തിരുത്തുന്നതുവരെ ആ നിയമം നടപ്പിലിരിക്കുകയും തന്മൂലം ഇറക്കുമതിത്തീരുവ ഇനത്തിൽ ഗവൎമ്മെണ്ടിലേക്കു 21 ലക്ഷം രൂപ നഷ്ടപ്പെടുകയും ചെയ്തു. fruit എന്ന പദത്തിനും plants എന്ന പദത്തിനും ഇടയ്ക്കുണ്ടായിരുന്ന -എന്ന അടയാളം ക്ലാൎക്ക്, എന്ന അടയാളമാക്കിയതു കൊണ്ടുണ്ടായ അൎത്ഥ വ്യത്യാസമാണ് ഭീമമായ ഈ നഷ്ടം വരുത്തിക്കൂട്ടിയതു്.

—:o:—

Reg. No. T. 11. & M. 2102 | License No 76. dated 31—1—101

# കേരളകൗമുദി

ഞായറാഴ്ചതോറും പ്രസിദ്ധപ്പെടുത്തുന്നത്

പത്രാധിപർ : സി. വി. കുഞ്ഞുരാമൻ

| പുസ്തകം 28 | തിരുവനന്തപുരം, 1112 കുംഭം 3 ഞായർ | ലക്കം 7 |
|---|---|---|

## ചിത്രപ്രശ്നം

### നമ്പർ ൨

ശരിയായ ഉത്തരങ്ങൾക്കെല്ലാം സമ്മാനം

ചിത്രപ്രശ്നം



പേരും മേൽവിലാസവും

.................................

.................................

.................................

.................................

മുകളിൽകാണുന്ന 16 ഖണ്ഡങ്ങളിലും 1 മുതൽ 16 വരെയുള്ള നമ്പർ ഇടണം. ഒരുനമ്പർ ഒന്നിലധികംപ്രാവശ്യം ഉപയോഗിക്കാൻ പാടില്ല. ഇടത്തുനിന്നു വലത്തോട്ടോ മുകളിൽനിന്നു കീഴോട്ടോ കോണോടുകോണോ എങ്ങനെക്കൂട്ടിയാലും ആകെത്തുക 34 കിട്ടണം.

ഉത്തരങ്ങൾ കുംഭം 15-ാംനു-യ്ക്കു മുമ്പു കിട്ടിയിരിക്കണം. ആഫീസിൽ മുദ്രവെച്ചു സൂക്ഷിച്ചിരിക്കുന്നതുപോലെ അക്കത്തോടക്കം യോജിച്ചു വരുന്ന ഉത്തരത്തിനു 15 രൂപാവിലയ്ക്കുള്ള പുസ്തകങ്ങൾ സമ്മാനം നൽകുന്നതായിരിക്കും.

മുകളിൽ കുത്തുവരകൾകൊണ്ടു ചുററിയിരിക്കുന്ന കൗപ്പൺ വെട്ടിയെടുത്തു ഉത്തരങ്ങൾ അയക്കുന്നവർ അവരുടെ ഉത്തരത്തോടൊന്നിച്ചു 1ൿ ചക്രത്തിനു അഞ്ചൽ സ്റ്റാമ്പോ, അഞ്ചൽസ്റ്റാമ്പു കിട്ടാൻ നിർവാഹമില്ലാത്ത സ്ഥലങ്ങളിൽ ഒരണയ്ക്കു തപാൽ സ്റ്റാമ്പോ അയച്ചുതരികയും, വെറും കടലാസിൽ മേൽ കാണുന്ന രീതിയിൽ വരച്ചു ഖണ്ഡം പൂരിപ്പിച്ചുത്തരമയയ്ക്കുന്നവർ മൂന്നു ചക്രത്തിനു അഞ്ചൽസ്റ്റാമ്പോ രണ്ടണയ്ക്കു തപാൽസ്റ്റാമ്പോ അതോടൊന്നിച്ചു അയച്ചിരിക്കുകയും വേണം.

ഒന്നിലധികം ഉത്തരങ്ങൾ ശരിയായിവരികയാണെങ്കിൽ അവയിൽ ഒന്നിനു നറുക്കിട്ടെടുത്തു സമ്മാനം നൽകുന്നതും ശരിയായ ഉത്തരം ലഭിച്ച മററാളുകൾക്കു 6 ണ വിലയുള്ള ഓരോപുസ്തകം നൽകുന്നതുമായിരിക്കും.

കവറിന്റെ പുറത്തു "ചിത്രപ്രശ്നം നമ്പർ 2" എന്നു പ്രത്യേകം എഴുതിയിരിക്കണം.

ഉത്തരത്തിന്റെകൂടെ യാതൊരു എഴുത്തും ഉണ്ടായിരുന്നുകൂടാ.

ഈ വ്യവസ്ഥകളിൽ ഏതെങ്കിലും ലംഘിച്ചു എഴുതി അയയ്ക്കുന്ന ഉത്തരങ്ങൾ അപ്പഴപ്പോൾ നശിപ്പിച്ചുകളയുന്നതാണു.

മാനേജരുടെ തീരുമാനം അവസാന തീരുമാനമായിരിക്കും.

ഇതെപ്പററി യാതൊരു എഴുത്തുകുത്തും നടത്തുന്നതല്ല.

മാനേജർ

കേരളകൗമുദി ചിത്രപ്രശ്നം

പേട്ട, തിരുവനന്തപുരം

## കഴിഞ്ഞലക്കം കൗമുദി

### ഏജൻറന്മാർമുഖേന മാത്രം *

—०—

(അഞ്ചൽ, തപാൽ ഒഴികെ)

| | |
|---|---|
| കെ. സദാനന്ദൻ | 235 |
| പി. ആർ. വേലു | 99 |
| സി. കെ. നാരായണൻ | 141 |
| ററി. പി. വിശ്വനാഥൻ | 85 |
| പി. കൃഷ്ണൻ | 1150 |
| കെ. കെ. രാഘവൻ | 96 |
| പി. പൽപ്പുആശാൻ | 36 |
| കൊച്ചുകൃഷ്ണനാശാൻ | 118 |
| കെ. രാഘവൻ, സിങ്കപ്പൂർ | 30 |
| കെ. വി. വാസു | 61 |
| കെ. പൽപ്പു | 36 |
| വി. കെ. ഗോപാലൻ | 101 |
| പി. എൻ. കൊച്ചപ്പി | 30 |
| ഏ. ദാമോദരപ്പണിക്കർ | 90 |
| എസ്. മാധവൻമുതലാളി | 86 |
| എം. ഏ. ഖാൻ | 26 |
| ശിവദാസൻ | 36 |
| വി. കെ. വാസു | 101 |
| സി. എൻ. കുമാരൻ | 81 |
| കെ. എം. വക്കി | 25 |
| പി. സദാശിവൻ | 26 |
| വി. വി. തോമസ് | 25 |
| പി. കെ. കുഞ്ഞുരാമൻ | 35 |
| പി. കെ. നാണു | 41 |
| കെ. സി. ഡൊമിനിക്കു് | 25 |
| പി. എം. കുഞ്ഞോ | 71 |
| സി. വി. സുദേവൻ | 80 |
| കെ. കെ. കുഞ്ഞുരാമൻ | 36 |
| കെ. ജി. നാരായണൻമൂപ്പൻ | 51 |
| സി. കെ. രാഘവൻ | 226 |
| കെ. കെ. ശങ്കരൻ | 211 |
| പി. കെ. കണ്ണപ്പൻ | 26 |

* 25 പ്രതിയിൽ കുറവായി ചെലവാകുന്ന ഏജൻറന്മാർ ഈ ലിസ്റ്റിൽ ഉൾപ്പെടുന്നില്ല.

*Printed & Published by K. Krishnan Vydian at the Indira Printing Works, Pettah, Trivandrum.*